# ചരമവാർഷികം



**കുഞ്ഞമ്മസാർ**

**ചെങ്ങന്നൂർ**

# മലങ്കരസഭ

ലക്കം 5
പുസ്തകം 57
മെയ് 2001

ദേവലോകം, കോട്ടയം–686 038
ഫോൺ: 0481–573234


PATRON SAINT

## ഉൾത്തുടിപ്പുകൾ



**പത്രാധിപസമിതി**

*പ്രസിഡന്റ്*
ഫിലിപ്പോസ് മാർ യൗസേബിയോസ്
ഫോൺ: 0473–322243 (Off) 325942 (Res)

*വൈസ് പ്രസിഡന്റ്*
പൗലൂസ് മാർ മിലിത്തിയോസ്
ഫോൺ: 0488–523001

*ചീഫ് എഡിറ്റർ*
ഫാ. ഡോ. ജേക്കബ് കുര്യൻ
ഫോൺ: 0481–568046

*അംഗങ്ങൾ*
ഫാ. റ്റി.ജെ. ജോഷ്വ
ഫാ. ഡോ. കെ.എം. ജോർജ്ജ്
ഫാ. ജോസഫ് സാമുവൽ കറുകയിൽ
ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ
എ.കെ. തോമസ് (സഭാ സെക്രട്ടറി)
അഡ്വ. പി.സി. മാത്യു, പുലിക്കോട്ടിൽ
പോൾ മണലിൽ
കെ.വി. മാമ്മൻ

*മാനേജർ*
ഫാ. റ്റി.ജി. സഖറിയ
ഫോൺ: 0481–578234

*മാനേജിംഗ് എഡിറ്റർ*
ഫാ. റ്റി.എ. ഇടയാടി
ഫോൺ: 0481–567421
email-TAEDAYADI@INDIA.COM

*സർക്കുലേഷൻ കൺസൾട്ടന്റ്*
ഒ.ജി. തരകൻ
ഫോൺ: 0481–572265

*ബിസിനസ്സ് മാനേജർ*
ഫാ. ഷൈജു കുര്യൻ
ഫോൺ: 0473–324255

*ഡി.റ്റി.പി.* : എം.എസ്. ഗ്രാഫിക്സ്, ദേവലോകം.

## എഡിറ്റോറിയൽ

# പ്രഥമ (പ്രധാന) ശുശ്രൂഷകരുടെ സേവനവും വേതനവും – അടിയന്തര ശ്രദ്ധ ആകർഷിക്കുന്ന വിഷയം

**ഫാ. ഡോ. ജേക്കബ് കുര്യൻ**

ഒരിക്കൽ കൂടി നമ്മുടെ പള്ളികളിലെ പ്രഥമ (പ്രധാന) ശുശ്രൂഷകരുടെ കാര്യം പറയേണ്ടിവന്നിരിക്കുന്നു. എക്കാലവും അവഗണിക്കപ്പെടുന്ന ഒരു വിഭാഗമാണ് അവർ. അവരുടെ വേതന വ്യവസ്ഥകൾ ഉന്നതതലങ്ങളിൽ പാസാക്കിക്കഴിഞ്ഞിട്ട് മാസങ്ങളുമായി. നടപടികളിലേക്ക് വരാത്തത് അവരുടെ കുഴപ്പമല്ല എന്നു വ്യക്തം. എന്നാൽ നടപടികൾ നീളുന്നതു മൂലം കഷ്ടപ്പെടുന്ന ശുശ്രൂഷകരുടെ മൗന ദുഃഖം ഒരു സഭയുടെ മനഃസാക്ഷിയുടെ ദുഃഖമാണ്.

ആരാധനാകാര്യങ്ങൾ ചിട്ടയായും വൃത്തിയായും നടക്കണമെങ്കിൽ അതിനു പിമ്പിൽ സമർപ്പിതമായ ഒരു മനസെങ്കിലും ഉണ്ടായിരിക്കണം. ശുശ്രൂഷകർ ഞരങ്ങിക്കൊണ്ട് ശുശ്രൂഷ ചെയ്യുന്ന ഒരു സാഹചര്യത്തിൽ ആരാധനാകാര്യങ്ങളിലും അതിന്റേതായ മാന്ദ്യം അനുഭവപ്പെടും. വി. കുർബ്ബാനയ്ക്കുള്ള അപ്പം കണ്ടാലറിയാം അതുണ്ടാക്കിയ ശുശ്രൂഷകന്റെ ആത്മികവും, മാനസികവുമായ അവസ്ഥയെന്തെന്ന് - എന്ന് ഒരു വൈദിക ശ്രേഷ്ഠൻ പറഞ്ഞത് അനുഭവത്തിൽ നിന്നുതന്നെയാവണം.

ശുശ്രൂഷകർക്കു ലഭിക്കുന്ന പരിശീലനം കുറച്ചുകൂടി വ്യവസ്ഥാപിതവും, അവരുടെ സേവന വേതന വ്യവസ്ഥകൾ കാലോചിതവും ആകേണ്ടിയിരിക്കുന്നു. ശുശ്രൂഷക സംഘങ്ങളുടെ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കുവാനുള്ള പദ്ധതികൾ തന്നെ ആസൂത്രണം ചെയ്യപ്പെടണം. ഇങ്ങനെ പലതും പലർക്കും പറയുവാൻ കഴിയുമായിരിക്കും. എന്നാൽ, അതിലൊക്കെ പ്രധാനമാണ്, ശുശ്രൂഷകരെക്കുറിച്ചു കുറച്ചു മാന്യമായ ഒരു കരുതൽ സഭാംഗങ്ങളുടെയിടയിൽ ഉണ്ടാകുകയെന്നത്. അവരെ വെറും കൂലിക്കാരായി കാണുന്നത് അനീതിയാണ് (അവർക്ക് കൊടുക്കുന്ന "കൂലി" എത്രയെന്നും എല്ലാവർക്കും അറിയാം). ഇക്കാര്യത്തിൽ ബഹുമാനപ്പെട്ട വൈദികർക്ക് സുപ്രധാനമായ ഒരു പങ്കുണ്ട്. വൈദികർ ശുശ്രൂഷകർക്ക് കൊടുക്കുന്ന മാന്യതയുടെ തോതനുസരിച്ചായിരിക്കും മറ്റുള്ളവർ അവരെ കാണുന്നത്. വൈദികരെ കാര്യമായി പരിഗണിക്കുന്ന പള്ളികളിൽ തന്നെ, ശുശ്രൂഷകരെ അവഗണിക്കുന്നതായി കാണുമ്പോൾ, ശുശ്രൂഷകർക്കുവേണ്ടി വൈദികരുടെ ഒരു വാക്കും, ഒരു ശ്രദ്ധയും ഉണ്ടായാൽ അതു വളരെ മാറ്റങ്ങൾ വരുത്താനുപകരിക്കും.


### മലങ്കരസഭ വരിസംഖ്യ

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | : 5 രൂപ |
| ഒരു വർഷം | : 60 രൂപ |
| 5 വർഷം | : 300 രൂപ |
| 10 വർഷം | : 600 രൂപ. |

*വിദേശത്തേക്ക്*

ഒരു വർഷം : 600 രൂപ

$ 100 -ൽ കുറവുള്ള ഡോളർ ചെക്കുകൾ സ്വീകരിക്കുകയില്ല. വിദേശവരിക്കാരുടെ പണമിടപാടുകൾക്ക് N.R.I ചെക്കുകൾ ഉപയോഗിക്കുക.

# മാധ്യമ ബോധനം കാലഘട്ടത്തിന്റെ ആവശ്യം



*സിമി ഡാനിയേൽ, മല്ലശ്ശേരി*

**21-ാം** നൂറ്റാണ്ടിൽ മനുഷ്യ ജീവിതത്തിൽ ഏറ്റവും അധികം സ്വാധീനം ചെലുത്തുന്നത് മാധ്യമങ്ങളാണ്. 1450-ൽ ആരംഭിച്ച അച്ചടി മുതൽ 1960-ൽ തുടങ്ങിയ കംപ്യൂട്ടർ നെറ്റുവർക്കുകൾ വരെ ഇതിൽ പെടുന്നു. ഇവ ജീവിതത്തിന്റെ സർവ്വരംഗത്തും പ്രത്യക്ഷമായോ പരോക്ഷമായോ സ്വാധീനിക്കുന്നുണ്ട്. ആധുനിക വിവര സാങ്കേതിക വിദ്യ അതിശീഘ്രം വളർന്നു കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ മാധ്യമങ്ങളെ ഒഴിച്ചു നിർത്തി ചിന്തിക്കുവാൻ കഴിയുന്നില്ല. കാരണം മാധ്യമങ്ങൾ മനുഷ്യന് അറിവും വിജ്ഞാനവും പകർന്നു തരുന്നതോടൊപ്പം അവന് വിനോദവും പ്രദാനം ചെയ്യുന്നു. അതിനാൽ തള്ളേണ്ടവ തള്ളാനും കൊള്ളേണ്ടവ കൊള്ളാനുമുള്ള മനസ്സ് രൂപപ്പെടുത്തുകയാണ് പ്രാധാനം. ഇവിടെയാണ് മാധ്യമ ബോധനത്തിന്റെ പ്രസക്തി.

മാധ്യമങ്ങളിലൂടെ നമ്മുടെ മുമ്പിലെത്തുന്നത് നൂറുകണക്കിന് രാജ്യങ്ങളുടെ മേൽക്കോയ്മയും സംസ്ക്കാരവുമാണ്. ഇവയോരോന്നും മനുഷ്യമനസ്സുകളിൽ ആവർത്തിച്ച് സ്ഥിരപ്പെടുത്തുന്നതിൽ മാധ്യമങ്ങളുടെ സ്വാധീനം വർണ്ണനാധീതമാണ്. ഇതിൽ സുപ്രധാന പങ്കു വഹിക്കുന്നത് ടെലിവിഷനും ഇന്റർനെറ്റുമാണ്. നൂതന സാങ്കേതിക വിദ്യകളുപയോഗിച്ച് ആബാലവൃദ്ധം ജനങ്ങളെയും സ്വാധീനിക്കുന്നതിൽ ഇന്ന് മാധ്യമങ്ങൾ തന്നെ മത്സരിക്കുന്നു. ഒപ്പം പരസ്യങ്ങളും.

ക്രൈസ്തവ മൂല്യങ്ങളെയും ഭാരതീയ സംസ്ക്കാരത്തെയും തകിടം മറിക്കുന്ന സന്ദേശങ്ങളാണ് അനുദിനം മാധ്യമങ്ങൾ പ്രചരിപ്പിക്കുന്നത്. മാധ്യമങ്ങളുടെ സന്ദേശങ്ങളിലെ നന്മതിന്മകളെ മനസ്സിലാക്കാതെ അവയെ അപ്പാടെ അനുകരിക്കുന്നതിലാണ് ഏവർക്കും താല്പര്യം. സീരിയലുകളിലെ ഹീറോയെ അനുകരിച്ച് ബഹുനില കെട്ടിടത്തിനു മുകളിൽ നിന്ന് താഴേയ്ക്കു ചാടിയ വിദ്യാർത്ഥിയും. നായികയെ കൊല്ലുന്നതു കണ്ട് ഹൃദയാഘാതം മൂലം മരിച്ച വൃദ്ധയും ഇതിനുദാഹരണങ്ങളാണ്. ജീവിതയാഥാർത്ഥ്യങ്ങളിൽ നിന്ന് നാം വളരെയേറെ പിന്നോക്കം പോയിരിക്കുന്നതാണ് ഇതിനു കാരണം.

എന്തുതിന്നും, എന്തുകുടിക്കും, എന്തുടുക്കും എന്നതിനെ പറ്റി മാത്രം വ്യാകുലപ്പെടുന്ന ഒരു യുവതലമുറയാണ് ഇന്ന് നമ്മുടെയിടയിൽ വളർന്നുവരുന്നത്. ഇതിന് സുപ്രധാന കാരണം പരസ്യങ്ങളാണ്. ഒന്നിലധികം പ്രാവശ്യം ഒരു ഉല്പന്നം പരസ്യത്തിലൂടെ കാണുമ്പോൾ അതിനോടുള്ള താല്പര്യം വർദ്ധിക്കുകയും അതു നേടാനുള്ള വ്യഗ്രതയുണ്ടാവുകയും ചെയ്യുന്നു. 1886-ൽ വിരലിലെണ്ണാവുന്ന പരസ്യങ്ങൾ മാത്രമെ മാധ്യമങ്ങളിലുണ്ടായിരുന്നുള്ളു എങ്കിൽ ഇന്ന് സന്ദേശങ്ങളെക്കാൾ കൂടുതൽ പരസ്യത്തിനാണ് സമയം ചെലവാക്കുന്നത്. ഇത് മനുഷ്യമനസ്സുകളിൽ സ്വാധീനം ചെലുത്തുന്നതിൽ വ്യക്തമായ പങ്കുണ്ട് എന്ന് തെളിയിക്കുന്നു.

മാധ്യമങ്ങളുടെ അതിപ്രസരം ഇന്ന് സാമൂഹിക ജീവിതത്തിൽ പല പ്രശ്നങ്ങളും സൃഷ്ടിക്കുന്നു.

1) ചാനലുകളുടെയും ഇന്റർനെറ്റിന്റെയും അടിമകളാവുന്ന യുവതലമുറ ബാഹ്യലോകവുമായുള്ള ബന്ധത്തിൽ നിന്നകലുന്നു.

2) ഇന്റർനെറ്റിന്റെ അതിശീഘ്രമായ വളർച്ച ജനങ്ങളുടെ സർഗ്ഗശക്തിയും വിവേചന പാടവവും ഇല്ലാതാക്കുകയും അവന്റെ കഴിവുകളെ നിഷ്ക്രിയമാക്കുകയും ചെയ്യുന്നു.

3) വ്യക്തിബന്ധങ്ങളിലെ പവിത്രതയും പരസ്പരവിശ്വാസവും കുറയുന്നു.

4) പുതിയ തലമുറ സാമൂഹിക ബന്ധങ്ങളും ഉത്തരവാദിത്വങ്ങളും മറക്കുന്നു.

5) ആദ്ധ്യാത്മിക മൂല്യച്യുതി ശക്തിപ്പെടുന്നു.

6) കുറ്റകൃത്യങ്ങൾ പെരുകുന്നു. തന്മൂലം സാമൂഹിക പ്രതിബദ്ധത നഷ്ടപ്പെടുന്നു.

മാധ്യമങ്ങൾ സംപ്രേഷണം ചെയ്യുന്ന പരിപാടികൾ വിമർശനാത്മകമായി പഠിക്കുകയാണ് മാധ്യമ ബോധനം കൊണ്ട് ഉദ്ദേശിക്കുന്നത്. മാധ്യമങ്ങൾ പകരുന്ന സന്ദേശങ്ങളിലെ ഗുണദോഷങ്ങളെ വിവേചിച്ചറിയുന്നതിന് പ്രേക്ഷകനെ പ്രാപ്തനാക്കുവാൻ മാധ്യമ ബോധനത്തിനു കഴിയും. ഓരോ പരിപാടിയും പഠിക്കുകയും അതിനെ വിമർശനാത്മകമായി വ്യാഖ്യാനിക്കുകയും ചെയ്യുന്നതു വഴി മാധ്യമങ്ങളുടെ ചൂഷണത്തിൽ നിന്ന് രക്ഷപെടാൻ കഴിയും.

ഉത്തരാധുനികതയിൽ എത്തിനില്ക്കുന്ന ഈ സാഹചര്യത്തിൽ മാധ്യമങ്ങളെ ഒഴിച്ചു നിർത്തുവാൻ കഴിയുകയില്ല. പകരം അവയുടെ സന്ദേശങ്ങളിൽ വേണ്ടവ സ്വീകരിക്കുകയും അല്ലാത്തവ തിരസ്ക്കരിക്കാനുമുള്ള കഴിവ് നേടുകയാണ് ഉത്തമം. ●

# പ്രകൃതി ക്ഷോഭങ്ങൾ എന്തു കൊണ്ട്?



ഫാ. ഫിലിപ്പ് ജോർജ്ജ്, ആറാട്ടുപുഴ

ആധുനിക മനുഷ്യന് ഉത്തരം ലഭിക്കാത്ത ഏറ്റവും പ്രധാനപ്പെട്ട ഒരു ചോദ്യമാണ്, പ്രകൃതിക്ഷോഭങ്ങൾ എന്തുകൊണ്ട് സംഭവിക്കുന്നു എന്നത്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പല തരത്തിലുള്ള പ്രകൃതിക്ഷോഭങ്ങൾ അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുകയാണ്. വളരെ സുരക്ഷിതമാണ് എന്നു മനുഷ്യൻ കരുതിയതൊക്കെ സുരക്ഷിതത്വം നൽകുന്നതല്ല എന്ന യാഥാർത്ഥ്യത്തിലേക്ക് അവനെ കൊണ്ടുവന്നെത്തിക്കുന്നു.

### ഭൂകമ്പം എന്ന വിപത്ത്

പ്രകൃതിക്ഷോഭങ്ങളിൽ ഭാരതജനത ഇപ്പോൾ വിറങ്ങലിക്കുന്നത് ഭൂകമ്പത്തെക്കുറിച്ചാണ്. തുടർച്ചയായുള്ള ഭൂകമ്പമാണ് ജനങ്ങളെ പരിഭ്രാന്തരാക്കുന്നത്. ഇപ്പോൾ നമ്മുടെ കണക്കുക്കൂട്ടലുകളെല്ലാം തെറ്റിച്ചുകൊണ്ട് ഭൂമി മനുഷ്യനെ ഭീതിപ്പെടുത്തിക്കൊണ്ടിരിക്കുന്നു. കേരളത്തിലും ഭൂകമ്പം എത്തിയിരിക്കുന്നു എന്നതാണ് പുതിയ സത്യം. ഭൂകമ്പ സാധ്യതയുള്ള മേഖലയായി അടുത്തകാലം വരെ ആരും കേരളത്തെ കണ്ടിരുന്നില്ല. ഏതും, എന്തും, എവിടെയും, ഏതു സമയത്തും സംഭവിക്കാം എന്ന അവസ്ഥയിലാണ് എല്ലാ ജനതയും.

2001 ജനുവരി 26-ന് ഗുജറാത്തിൽ ഉണ്ടായ ഭൂകമ്പം മനുഷ്യമനസ്സിനെ ഞെട്ടിക്കുന്നതായിരുന്നു.

ഭൂമികുലുക്കം ഉണ്ടായപ്പോൾ വീടുകളിൽ നിന്നും ദേവാലയത്തിൽ നിന്നും ആളുകൾ ഓടി പുറത്തിറങ്ങി. അത് തെറ്റല്ല. ജീവൻ രക്ഷിക്കുവാൻ ആവശ്യമാണത്. ഇതൊക്കെ നമ്മെ ബോധ്യപ്പെടുത്തുന്ന ചില വസ്തുതകളുണ്ട്. നമ്മൾ സുരക്ഷയുടെയും പേരിന്റെയും പെരുമയുടെയും ഒക്കെ അടയാളമായി പടുത്തുയർത്തുന്ന വലിയ വീടുകളും, ദേവാലയങ്ങളും ഒന്നും നമ്മെ രക്ഷിക്കുവാൻ പര്യാപ്തമല്ല. ആദ്യമേ നമ്മൾ നമ്മുടെ വീടും വിലയേറിയ വീട്ടുപകരണങ്ങളും ഉപേക്ഷിച്ച് ഓടുകയാണ്. യേശുക്രിസ്തു പറഞ്ഞ ഭോഷനായധനികന്റെ ഉപമ ഓർക്കുക. സമൃദ്ധി നിറയുകയും അറപ്പുരയിൽ ധാന്യം നിറയുകയും ചെയ്തപ്പോൾ ആ മനുഷ്യൻ പറഞ്ഞു ഞാൻ തിന്നുകുടിച്ച് ആനന്ദിക്കും. ദൈവം ചോദിച്ചു ഭോഷാ ഈ രാത്രിയിൽ നിന്റെ ആത്മാവിനെ തിരികെയെടുത്താൽ നിന്റെ അവസ്ഥ എന്താണ്. ഇന്നും കാതലായ പ്രശ്നമാണിത്.

### ദൈവകോപത്തിന്റെ ഫലം

മനുഷ്യന്റെ അത്യാർത്തിയും അഹന്തയും ദൈവത്തെ മറക്കുവാനുള്ള വ്യഗ്രതയും അതിക്രമവുമാണ് ഇതിന്റെയെല്ലാം കാരണമായി നാം കണ്ടെത്തേണ്ടത്. വേദപുസ്തക വെളിച്ചത്തിൽ ഇതുപോലെയുള്ള ഭയാനകവും ദാരുണവുമായ സംഭവങ്ങൾ ദൈവ കോപത്തിന്റെ ഫലമായി ഉണ്ടാകുന്നു എന്നാണ് മനസ്സിലാക്കുന്നത്. ജനങ്ങളെ അവരുടെ തിന്മകളിൽ നിന്നും അതിക്രമങ്ങളിൽ നിന്നും പിന്തിരിപ്പിക്കുവാൻ ദൈവം വേണ്ടതൊക്കെ ചെയ്തുനോക്കും. ഒരു തരത്തിലും ജനം മാനസാന്തരത്തിനു വിധേയമാകുന്നില്ലെങ്കിൽ ദൈവം ശിക്ഷ അതിന്റെ അളവിലും തൂക്കത്തിലും കല്പിച്ചയയ്ക്കും.

യെശയ്യാവ് 24:18 "ഭൂമിയുടെ അടിസ്ഥാനങ്ങൾ കുലുങ്ങുന്നു.

ഭൂമി പൊടുപൊടു പൊട്ടുന്നു. ഭൂമി കിറുകിറെ കീറുന്നു.

ഭൂമി കിടുകിട കിടുങ്ങുന്നു. ഭൂമി മത്തനെപ്പോലെ ചാഞ്ചാടുന്നു.

കാവൽമാടം പോലെ ആടുന്നു. അതിന്റെ അകൃത്യം അതിന്മേൽ

ഭാരമായിരിക്കുന്നു. അതു വീഴും എഴുന്നേല്ക്കുകയില്ല."

ഭൂമിക്ക് താങ്ങാൻ കഴിയാത്ത വിധത്തിൽ അകൃത്യങ്ങൾ അതിന് ഭാരമായി നിലനിൽക്കുന്നു എന്നതാണ് ഇതിലൂടെ വെളിവാകുന്നത്. നോഹയുടെ കാലത്ത് ദൈവം ഭൂമിയിൽ ജലപ്രളയം വരുത്തിയത് എന്തുകൊണ്ടെന്ന് വി. വേദം വ്യക്തമാക്കുന്നു. ഭൂമി അതിക്രമം കൊണ്ടു നിറഞ്ഞിരിക്കുന്നു. ദൈവം ഭൂമിയെ നോക്കി. അതു വഷളായി എന്നു കണ്ടു. സകല ജഡവും ഭൂമിയിൽ തന്റെ വഴി വഷളാക്കിയിരുന്നു. (ഉല്പ 6:11-13) സോദോമിന്റെയും ഗോമോറയുടെയും നിലവിളി വലിയതും അവരുടെ പാപം അതികഠിനവുമായതിനാലാണ് ദൈവം ആ പട്ടണത്തിന് ഉന്മൂലനാശം വരുത്തിയത് (ഉല്പ. 18:20)

ഇത്രയും വലിയ ദുരന്തങ്ങൾ ഏറ്റുവാങ്ങിയിട്ടും ജനങ്ങൾ പാഠങ്ങൾ പഠി

ക്കുവാൻ തയ്യാറാകുന്നില്ല എന്നതാണ് സങ്കടം. മാനസാന്തരത്തിനും പ്രായശ്ചിത്തങ്ങൾക്കും ജനം മുന്നോട്ടുവരുന്നില്ല.

ഗുജറാത്തിലെ ഭയാനകമായ സംഭവങ്ങൾക്കുശേഷം, ഏറ്റവും വലിയ ദുരന്തത്തെപ്പോലും നാണിപ്പിക്കുന്ന മനുഷ്യന്റെ വൈകൃതങ്ങളാണ് ദൃശ്യമാകുന്നത്. പൊട്ടി പൊളിഞ്ഞു കിടക്കുന്ന കെട്ടിടങ്ങളുടെ ഇടയിൽ നിന്നും സ്വർണ്ണവും പണവും മോഷ്ടിക്കാനുള്ള തന്ത്രപ്പാടിലായിരുന്നു ഒരു വിഭാഗം ക്രിമിനലുകൾ. മറ്റൊരു വിഭാഗം ഗുജറാത്തിലേക്ക് വന്നുകൊണ്ടിരിക്കുന്ന ദുരിതാശ്വാസ സാമഗ്രികളുടെ വിതരണ ചുമതല ഏറ്റെടുത്ത് അവയെ പൂഴ്ത്തി വയ്ക്കുകയും കരിഞ്ചന്തയിലെത്തിക്കുകയും ചെയ്യുന്ന പ്രവർത്തനങ്ങളിൽ ഏർപ്പെടുകയായിരുന്നു. ഭാരതത്തിൽ നിന്നും വിദേശത്തു നിന്നും കോടിക്കണക്കിന് രൂപയുടെ ധനസഹായം ഗുജറാത്തിൽ എത്തി. ഇവ എത്ര മാത്രം ഭൂകമ്പകെടുതിയിൽ ഉൾപെട്ടവർക്ക് ലഭിച്ചു എന്നതിന് വ്യക്തമായ രേഖകളില്ല. ഇങ്ങനെയുള്ള അവസരങ്ങൾ, മുതലെടുപ്പിനും അധാർമ്മികതയ്ക്കും ഒരു വിഭാഗം ജനങ്ങളെ പ്രേരിപ്പിക്കുന്നു.

### നിരപരാധികൾവേദനിക്കുന്നത്

അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന പ്രകൃതിക്ഷോഭങ്ങൾ മനുഷ്യന്റെ അതിക്രമങ്ങൾക്കെതിരെ ദൈവം അയച്ച ശിക്ഷയാണെങ്കിൽ നിരപരാധികളായ അനേകർ ദാരുണ വിധിക്ക് വിധേയമാകുന്നത് എന്ത്കൊണ്ട് എന്നു ചോദിക്കാം. അതിന്റെ ഉത്തരം വേദശാസ്ത്ര വെളിച്ചത്തിലും സഭാവിശ്വാസത്തിലും കണ്ടെത്താവുന്നതാണ്. ഒരു വ്യക്തി ചെയ്യുന്ന പാപങ്ങൾ വ്യക്തിപരമായിട്ട് മാത്രമല്ല നാം എടുക്കുന്നത്. ആ വ്യക്തി സമൂഹത്തിന്റെയും സഭയുടെയും ഭാഗമായതിനാൽ ആ വ്യക്തിയുടെ തെറ്റായ പ്രവൃത്തികളും ചിന്തകളും ഓരോ അളവിൽ സമൂഹത്തെയും സഭയെയും ബാധിക്കും.

അതുകൊണ്ട് വ്യക്തിയുടെ പാപവും അതിക്രമവും വ്യക്തിക്ക് ദോഷം ചെയ്യുമെന്നു മാത്രമല്ല, സമൂഹത്തിനു മുഴുവൻ ഉപദ്രവങ്ങൾ ഉണ്ടാക്കും. നമ്മുടെ കയ്യിലോ കാലിലോ ഒരു മുറിവുണ്ടായാൽ അത് ആ ഭാഗത്തിനു മാത്രമായിട്ട് നാം വിട്ടുകൊടുക്കുന്നില്ല. ശരീരത്തിന്റെ പൊതുവായ ആവശ്യമെന്ന നിലയിലാണ് ആ മുറിവിനു നാം ചികിത്സിക്കുന്നത്. മുറിവ് വ്രണമായാൽ ശരീരം മുഴുവൻ വേദനയനുഭവിക്കും. മുറിവ് കരിഞ്ഞാൽ ശരീരം മുഴുവൻ സന്തോഷിക്കും. പാപത്തിലും തിന്മയിലും വീഴുന്ന ഒരു വ്യക്തി വ്യക്തിപരമായ നാശം മാത്രമല്ല വരുത്തുന്നത്. സമൂഹത്തിനു മുഴുവൻ വേദന നൽകുന്നു. അനുതപിക്കുന്ന ഒരു പാപിയെക്കുറിച്ച് സഭ മുഴുവനും, സ്വർഗ്ഗത്തിൽ മാലാഖമാരും കൂടി സന്തോഷിക്കുന്നു. (ലൂക്കോ. 15:7)

വി. വേദപുസ്തകത്തിൽ ഇതിനു തെളിവുകൾ ഉണ്ട്.

ഏലിയുടെ പുത്രന്മാരായ ഹൊഫ്നിയെയും ഫിനഹാസിനെയും കുറിച്ച് പറയുന്നത് ഇപ്രകാരമാണ്. അവർ നീചന്മാരും യഹോവയെ ഓർക്കാത്തവരുമായിരുന്നു. (1 ശമുവേൽ 2:12). യിസ്രയേൽ ഫെലിസ്ത്യരുമായി യുദ്ധത്തിൽ ഏർപ്പെട്ടപ്പോൾ ഇവർ ഇരുവരും ദൈവത്തിന്റെ നിയമപെട്ടകത്തോടുകൂടി ഉണ്ടായിരുന്നു. ദൈവസാന്നിദ്ധ്യം പൂർണ്ണമായി നിറഞ്ഞു നിന്നിട്ടും ഇസ്രായേൽ ജനം ഫെലിസ്ത്യരുടെ മുമ്പിൽ തോറ്റു. യിസ്രായേലിൽ ഒരു മഹാസംഹാരം ഉണ്ടായി. ദൈവത്തിന്റെ പെട്ടകം പിടിപെട്ടു. ഹൊഫ്നിയും ഫിനഹാസും പട്ടുപോയി. ഏലി കഴുത്തൊടിഞ്ഞു മരിച്ചു. നിരവധി അനിഷ്ട സംഭവങ്ങൾ യിസ്രയേലിൽ ഉണ്ടായി. ഇതിന്റെ യെല്ലാം കാരണം നീചന്മാരും യഹോവയെ ഓർക്കാത്തവരുമായ രണ്ടു വ്യക്തികളാണ്.

യെറീഹോ പട്ടണത്തെ കീഴടക്കുവാൻ ദൈവം യിസ്രായേൽ മക്കൾക്ക് അനുവാദം കൊടുത്തപ്പോൾ പ്രധാനപ്പെട്ട ഒരു വ്യവസ്ഥ അവർ പാലിക്കേണ്ടിയിരുന്നു. ശപഥാർപ്പിത വസ്തുവൊന്നും തൊടാതിരിപ്പാൻ സൂക്ഷിക്കണം. എന്നാൽ ആഖാൻ ഈ വ്യവസ്ഥ വ്യക്തിപരമായി ലംഘിച്ചു. ഫലമോ, ഹായി എന്ന ചെറിയ പട്ടണത്തിനു മുമ്പിൽ യിസ്രായേൽ തോൽക്കേണ്ടിവന്നു.

ഇതിൽ നിന്നും മനസ്സിലാക്കേണ്ടത് വ്യക്തികൾ ചെയ്യുന്ന പാപത്തിനും തിന്മകൾക്കും ദൈവകോപം നേരിടേണ്ടി വരുന്നത് ആ വ്യക്തികൾക്ക് മാത്രമല്ല അവരുമായി ബന്ധപ്പെട്ടു നിൽക്കുന്ന സർവ്വ സമൂഹത്തിനും കൂടിയായിരിക്കുമെന്നതാണ്. അതുകൊണ്ട് പ്രകൃതിക്ഷോഭങ്ങൾ മൂലം നിരപരാധികളും പിഞ്ചു കുഞ്ഞുങ്ങളും വേദനിക്കുമ്പോൾ അതിന്റെ കാരണം അവരിൽ മാത്രമല്ല നാം കണ്ടെത്തേണ്ടത്. ആ സമൂഹം മുഴുവൻ അതിനു കാരണക്കാരായി എന്നാണ് മനസ്സിലാക്കേണ്ടത്.

### ദൈവത്തിങ്കലേക്കു തിരിയുക

ദൈവമാണ് ഈ പ്രപഞ്ചത്തിന്റെ സൃഷ്ടാവും പരിപാലകനും. ഭൂകമ്പത്തിന്റെ കാരണങ്ങൾ എന്തു തന്നെയായാലും അത് നീക്കികളയുവാനോ അല്ലെങ്കിൽ അതിന്റെ പ്രത്യാഘാതങ്ങളിൽ നിന്ന് നമ്മെ രക്ഷിക്കുവാനോ അവിടുത്തേക്ക് കഴിയും. ഇങ്ങനെയുള്ള ഭയാനകമായ സംഭവങ്ങൾ ഉണ്ടാകാതിരിക്കുവാൻ മനുഷ്യൻ തന്നെ മുൻകൈയെടുക്കണം. അതിനുള്ള ഏക മാർഗ്ഗം ദൈവത്തിങ്കലേക്കു പൂർണ്ണമായി തിരിയുക എന്നതാണ്.

യോവേൽ 2:12 "എന്നാൽ ഇപ്പോഴെങ്കിൽ നിങ്ങൾ പൂർണ്ണഹൃദയത്തോടും ഉപവാസത്തോടും വിലാപത്തോടും കരച്ചിലിനോടും കൂടി എങ്കലേക്കു തിരിവിൻ എന്നു യഹോവയുടെ അരുളപ്പാട്."

നമ്മുക്ക് ദൈവത്തെ കൂടുതൽ ആശ്രയിക്കാം. ദൈവ വചനം കേട്ട് തഴമ്പിച്ച് പോയവരാണ് നാം. ഇനി ഒരു പക്ഷേ കൂടുതൽ തകർച്ചകളുടേയും ശിക്ഷകളുടേയും വഴി കർത്താവ് നമ്മുക്കെതിരെ സ്വീകരിക്കാതിരിക്കാൻ നമുക്ക് അനുതപിച്ചു, കരഞ്ഞു പ്രാർത്ഥിക്കാം, വിലപിച്ച് ചാക്കുടുത്ത് ചാരം പൂശി അനുതപിച്ച നിനുവാ നിവാസികളോട് ദൈവം കാരുണ്യം കാണിച്ചു. പ്രളയകാലത്ത് നോഹയെയും കുടുംബത്തെയും ദൈവം പ്രത്യേകമാം വിധം രക്ഷിച്ചു. സോദോം ഗോമോറയെ നശിപ്പിച്ചപ്പോഴും ആ ദുരന്തത്തിൽ നിന്ന് ലോത്തിനെയും കുടുംബത്തെയും സംരക്ഷിക്കുന്നതിനും ദൈവം മറന്നില്ല.

ദൈവത്തിന്റെ കാരുണ്യത്തിനു മാത്രമേ നമ്മെ വീണ്ടെടുക്കാനാവൂ.

യിരമ്യാവ് 17:14 "യഹോവേ എന്നെ സുഖപ്പെടുത്തണമേ. അപ്പോൾ ഞാൻ സൗഖ്യം ഉള്ളവനാകും. എന്നെ രക്ഷിക്കണമേ. അപ്പോൾ ഞാൻ രക്ഷപെടും. അങ്ങ് മാത്രമാണെന്റെ പ്രത്യാശ."




# ബാലസഭ




നടവഴികൾ.....

## ചെറിയ കള്ളം വലിയ നഷ്ടം

"ഏട്ടാ ആ വീഡിയോ ഗെയിം കളിക്കാൻ എന്നെ ക്കൂടെ കൂട്ടുമോ?"

ജും... ജ്യേഷ്ഠന്റെ അധികാരത്തോടെ അനിൽ മുഖ മുയർത്തി. മുന്നിൽ നിന്നു ചിണുങ്ങുന്ന ആശ. ഏട്ടനായ അനിലിന് ആശകുട്ടിയെ സ്നേഹമൊക്കെയാണ്. പക്ഷേ വീഡിയോ ഗെയിമിന്റെ കാര്യത്തിൽ വയ്യ.

"ഇത് കേടായെന്നാ തോന്നുന്നത്. ഞാൻ ശരിയാ ക്കാൻ ശ്രമിക്കുകയാ, നീയൊന്ന് പൊയ്ക്കോ" ഒരു വമ്പൻ നുണ പറഞ്ഞ് അനിൽ വീണ്ടും മുഖം താഴ്ത്തി.

"ഈ കേടായ കുന്തമെന്തിനാ എപ്പഴും നോക്കി ക്കൊണ്ടിരിക്കുന്നത്. എടുത്ത് ദൂരെക്കളയാൻ വയ്യേ" ആശ പിൻതിരിഞ്ഞു നടന്നു.

അനിൽ വാച്ചു നോക്കി. അയ്യോ സമയം 5:30. കടയിൽ സാധനം എടുക്കാൻ പോകേണ്ട സമയമായി. ഈ ഗെയി മർ വെളിയിൽ വച്ചാൽ ആശക്കുട്ടി എടുത്ത് കളിച്ച് നാശ മാക്കും. അവളങ്ങനെ ഇതിൽ കളിക്കേണ്ട. അവൻ അതിന്റെ പിൻഭാഗം തുറന്ന് 2 ബാറ്ററികൾ ഊരിമാറ്റി ഭദ്രമായി പഴ യതുപോലെ അടച്ചു വച്ചു.

സൈക്കിളിൽ പലവ്യഞ്ജനങ്ങൾ വാങ്ങി വച്ചു കെട്ടി തിരികെ ഗേറ്റു കടന്ന അനിൽ വരാന്തയിൽ രണ്ടു തുണ്ട മായി കിടക്കുന്ന തന്റെ ഗെയിമർ കണ്ടു. ദൈവമേ ആരാണിത് തല്ലിപ്പൊട്ടിച്ചത് അവൻ അടുക്കളയിലേക്കോടി.

"അമ്മേ ആരാണെന്റെ ഗെയിമർ തകർത്തത്."?

"ങ്ഹാ, അതാർക്ക് വേണം. അമ്മ മറുപടി പറഞ്ഞു. ആശക്കുട്ടിയോടു പറഞ്ഞില്ലേ അത് കേടാണെന്ന്. ഇപ്പോൾ പപ്പയും അതെടുത്തു നോക്കി വറുതെ പണിയാമെന്ന ല്ലാതെ അതിലൊന്നും തെളിഞ്ഞു കണ്ടില്ല. അതിന്റെ അകം കാണണമെന്നുപറഞ്ഞ ആശകുട്ടിക്ക് പപ്പാ അത് പൊട്ടിച്ചു കാട്ടുകയും ചെയ്തു" അമ്മ നിസാരമായി പറഞ്ഞു നിർത്തി.

എന്റെ ഈശോയെ.. ഒരു കള്ളം വരുത്തിയ വിന. അനിൽ ദുഖ ഭാരത്തോടെ നെഞ്ചിൽ കൈവച്ചു.

തോമസ് പി., കൊട്ടാരക്കര

## ബുദ്ധിമാൻ




പ്രിയ കൊച്ചു കൂട്ടുകാരേ,

അവധിക്കാലത്തിന്റെ സന്തോഷത്തിൽ നമ്മൾ അലിഞ്ഞു ചേർന്നിരിക്കുകയാണല്ലോ? എങ്കിലും ഈ മാസം പ്രസിദ്ധീക രിക്കുന്ന വിവിധ പരീക്ഷകളുടെ ഫലങ്ങൾ നമുക്ക് അല്പം ടെൻഷൻ ഉണ്ടാക്കുന്നുണ്ട്. പരീക്ഷാഫലങ്ങൾ ഏതു രീതിയിൽ വന്നാലും അതിനെ സമചിത്തതയോടെ സ്വീകരിക്കുവാൻ കഴി യണം. ഇന്നു നമ്മുടെ സാക്ഷര കേരളത്തിൽ കണ്ടു വരുന്ന ഒരു തെറ്റായ പ്രവണത ജീവിതത്തിലേക്ക് പ്രയാസങ്ങളും പരാ ജയങ്ങളും കടന്നുവരുമ്പോൾ ഉടൻ ആത്മഹത്യ ചെയ്യുക എന്ന താണ്. ടിവി. കണ്ടതിന് വഴക്ക് പറഞ്ഞതിന്റെ പേരിൽ ആത്മ ഹത്യ ചെയ്ത ഒരു കുട്ടിയുടെ കഥ ഈ പുതിയ നൂറ്റാണ്ടിൽ നമ്മൾ കേട്ടു കഴിഞ്ഞു. എന്താണിതിനു കാരണം. ജീവിത ത്തെക്കുറിച്ചുളള ശരിയായ ദർശനമില്ലായ്മയാണ്. ജീവിതത്തി ലേക്ക് പ്രയാസങ്ങൾ കടന്നു വരുമ്പോൾ അതിൽ നിന്ന് ഓടി യൊളിക്കുവാനല്ല ശ്രമിക്കേണ്ടത്. പിന്നെയോ നീതിമാനായ ഇയ്യോബിനെപ്പോലെ ദൈവമറിയാതെ എന്റെ ജീവിതത്തിൽ ഒന്നും സംഭവിക്കുന്നില്ല എന്ന് വിശ്വസിക്കാൻ കഴിയണം. പരീ ക്ഷയ്ക്ക് പ്രതീക്ഷിച്ച രീതിയിലുളള ഫലം ലഭിക്കാതെ വരുമ്പോൾ നിരാശയുടെ അനുഭവത്തിലേക്ക് ജീവിതത്തെ തളളിവിടാതെ എനിക്ക് ഇനിയും സമയമുണ്ട്. ഞാൻ വിജയിക്കും എന്ന് ചിന്തി ക്കുവാൻ സാധിക്കണം. അമേരിക്കൻ പ്രസിഡന്റ് ആയിരുന്ന എബ്രഹാം ലിങ്കന്റെ ജീവിതം പരിശോധിക്കുമ്പോൾ കാണുന്ന ഒരു സത്യം പല സമയങ്ങളിൽ വിവിധ സ്ഥാനങ്ങളിലേക്കു തെര ഞ്ഞെടുപ്പുകളിൽ വൻ പരാജയം ഏറ്റുവാങ്ങിയതാണ്. എന്നാൽ പരാജയപ്പെട്ടതുകൊണ്ടു മാത്രം തിരികെപ്പോരാൻ അദ്ദേഹം തയ്യാറായില്ല. പിന്നെയോ വീണ്ടും ശ്രമിച്ചു. അവസാനം അമേരിക്കൻ പ്രസിഡന്റായി. നമ്മുടെ ജീവിതത്തിലും പരാജ യങ്ങളുണ്ടാകുമ്പോൾ നിരാശയിൽ വീഴാതെ സന്തോഷ ത്തോടെ സ്വീകരിക്കുക. പരീക്ഷയുടെ ഫലങ്ങൾ കാത്തിരി ക്കുന്ന ഈ സമയത്ത് ഓർക്കുക. "പരാജയം വിജയത്തിന്റെ മുന്നോടിയാണ് ". സ്നേഹപൂർവ്വം

നിങ്ങളുടെ എബിച്ചേട്ടൻ

### കൂട്ടുകാരുടെ ചിത്രങ്ങൾ



നിതീഷ് തോമസ് മാത്യു (7)
കിഴക്കേത്തെരുവ്



കുര്യൻ എബ്രഹാം (10)
സൗത്ത് പാമ്പാടി, കുറ്റിയിൽ



സോജൻ വർഗീസ് (13)
വല്ല്യയ്യത്ത്, ഊട്ടുപാറ



ലിജോ വർഗീസ് (12)
സൂറത്ത്

**വചന പാത്രം....**

സത്യം പറയുന്ന അധരം എന്നേക്കും നില നില്ക്കും. വ്യാജം പറയുന്ന നാവോ മാത്ര നേരത്തേക്കേയുള്ളു. സദൃ: 12:9

പ്രതിമാസചിന്തകൾ III

# ജീവിത വിജയത്തിന്റെ അടിസ്ഥാനം വ്യക്തമായ ജീവിത ദർശനം

## ഗുരുജി

"**കൊറിയൻ ഹെറാൾഡി**" ൽ പ്രസിദ്ധീകരിച്ച ഒരു സംഭവം ഇവിടെ ഉദ്ധരിക്കട്ടെ. 1993 ലെ ഒരു ക്രിസ്തുമസ് ദിവസം. കൊറിയൻ പ്രസിഡന്റ് കിംയംഗ്സാം, തന്റെ ഔദ്യോഗീക വസതിയായ ബ്ലൂഹൗസിന്റെ പുൽതകടിയിൽ ഏതാനും കുട്ടികളുമൊത്ത് ക്രിസ്തുമസ് ആഘോഷിക്കുകയാണ്. ആദരണീയനായ പ്രസിഡന്റിനോട് ജിജ്ഞാസാ പൂരിതമായ മുഖഭാവത്തോടെ ഒരു കുട്ടി ചോദിച്ചു. പ്രസിഡന്റ് മുത്തച്ഛ! ഭാവിയിൽ എനിക്കും ഈ രാജ്യത്തിന്റെ പ്രസിഡന്റാവണം. അങ്ങയെപ്പോലെ ഒരു വലിയ നേതാവാകാൻ ഞാൻ എന്താണ് ചെയ്യേണ്ടത്?" ഉത്തരത്തിനു വേണ്ടി ആകാംക്ഷയോടെ കാത്തിരുന്ന കുട്ടികളോട് പ്രസിഡന്റ് കിം പറഞ്ഞ മറുപടി പെട്ടന്നായിരുന്നു, അതേസമയം സ്പഷ്ടവും. "നിങ്ങൾക്ക് വലിയ സ്വപ്നങ്ങൾ ഉണ്ടായിരിക്കണം. നിങ്ങളുടെ ഭാവിയെക്കുറിച്ചു നിങ്ങളുടെ മനസ്സിൽ ഒരു വലിയ സ്വപ്നം ഉണ്ടാകുമ്പോൾ, നിങ്ങളുടെ ജീവിതം ആ സ്വപ്നത്തിന്റെ സാക്ഷാത്ക്കാരത്തിനുവേണ്ടി സ്വയം രൂപാന്തരപ്പെട്ടുകൊണ്ടിരിക്കും". അദ്ദേഹം തുടർന്നു. "വലിയ സ്വപ്നങ്ങൾ നിങ്ങളെ വലിയവരാക്കും. ചെറിയ സ്വപ്നങ്ങൾ ചെറിയവരും".

എല്ലാവർക്കും ജീവിതത്തിൽ ചില സ്വപ്നങ്ങൾ ഉണ്ട്. പണം സമ്പാദിക്കാനും, പേരും പെരുമയും നേടാനും, നല്ല ജീവിതം നയിക്കാനും ആഗ്രഹിക്കാത്തവരായി ആരാണുള്ളത്? പക്ഷേ സ്വപ്നം എന്നതുകൊണ്ട് പ്രസിഡന്റ് കിം ഉദ്ദേശിച്ചത് പൊള്ളയായ മനകോട്ടയോ, അപ്രാപ്യമായ അഭിലാഷങ്ങളോ അല്ല. സ്ഥായിയായ ഒരു ജീവിത വീക്ഷണത്തിന്, അഥവാ പ്രാവർത്തീകമാക്കാവുന്ന ഒരു ജീവിത ദർശന (vision) ത്തിനാണ് അദ്ദേഹം ഊന്നൽ കൊടുത്തത്. വ്യക്തമായ ദർശനം അഥവാ ലക്ഷ്യബോധം ഇല്ലാത്തവർക്ക് ജീവിതത്തിൽ ഒന്നും നേടാൻ കഴിയില്ല. സമയം പാഴാക്കി ജീവിതം മുഴുവൻ വിരസതയിൽ അവർ കഴിയുന്നു. ബൈബിൾ പറയുന്നു. "ദർശനം ഇല്ലാത്തിടത്ത് ജനം നശിക്കും." (സദൃശ്യവാക്യങ്ങൾ 29:18). ഇവിടെ ജനം എന്നത് വ്യക്തിയോ, സഭയോ, സമൂഹമോ, രാഷ്ട്രമോ ആകാം. സർഗ്ഗാത്മകമായ ദർശനങ്ങൾ ഇല്ലെങ്കിൽ കാലക്രമത്തിൽ അവ യെല്ലാം നശിച്ചു പോകുമെന്ന് വേദപുസ്തകം സാക്ഷ്യപ്പെടുത്തുന്നു.

> **നിങ്ങൾക്ക് വലിയ സ്വപ്നങ്ങൾ ഉണ്ടായിരിക്കണം. നിങ്ങളുടെ ഭാവിയെക്കുറിച്ചു നിങ്ങളുടെ മനസ്സിൽ ഒരു വലിയ സ്വപ്നം ഉണ്ടാകുമ്പോൾ, നിങ്ങളുടെ ജീവിതം ആ സ്വപ്നത്തിന്റെ സാക്ഷാത്ക്കാരത്തിനുവേണ്ടി സ്വയം രൂപാന്തരപ്പെട്ടുകൊണ്ടിരിക്കും". അദ്ദേഹം തുടർന്നു. "വലിയ സ്വപ്നങ്ങൾ നിങ്ങളെ വലിയവരാക്കും. ചെറിയ സ്വപ്നങ്ങൾ ചെറിയവരും**

സ്വപ്നവും ദർശനവും തമ്മിലുള്ള വ്യത്യാസം എന്താണ്? സ്വപ്നം അവ്യക്തവും, അയാഥാർത്ഥ്യവും, ക്ഷണികവുമായ ഒരു ചിത്താനുഭവമാണ്, മനോരാജ്യം സൃഷ്ടിക്കലാണ്. അതു നമ്മേ പ്രവർത്തിക്കാൻ പ്രേരിപ്പിക്കുന്നില്ല. സ്വപ്നത്തിന്റെ മായാനുഭൂതിയിൽ നിന്നകന്നു കഴിയുമ്പോൾ സ്വപ്നത്തെ തന്നെ നാം മറക്കുന്നു. ദർശനമാകട്ടെ, ഭാവിയെക്കുറിച്ചുള്ള വ്യക്തമായ ചിത്രം അന്തർദൃഷ്ടിയിലൂടെ കണ്ടെത്തുന്നതാണ്. കാണപ്പെടാത്തതിന്റെ യാഥാർത്ഥ രൂപം മാനസിക ചിത്രത്തിലൂടെ വരച്ചു കാണുക. സ്വപ്നത്തെ അതിന്റെ ഭാവാവസ്ഥയിൽ നിന്ന് യാഥാർത്ഥ്യത്തിലേക്ക് വലിച്ചുനീട്ടുന്നതാണ് വിഷൻ. ഉദാഹരണമായി, ഒരു പണ്ഡിതനാവണമെന്നതാണ് സ്വപ്നമെങ്കിൽ കഠിന പ്രയത്നത്തിലൂടെ അതിനു തയ്യാറെടുക്കുമ്പോൾ അത് "വിഷൻ" ആയിമാറുന്നു. ചുരുക്കത്തിൽ ഏറ്റവും യാഥാർത്ഥ്യമാക്കാവുന്ന സ്വപ്നമാണ് വിഷൻ. "പൂർവ്വഭാവങ്ങളെ ആധാരമാക്കി ഉൾക്കാഴ്ചയോടുള്ള ദീർഘവീക്ഷണം" (Foresight with insight based on hind sight) എന്നാണ് പണ്ഡിതന്മാർ വിഷനു നൽകുന്ന നിർവ്വചനം.

പ്രസിഡന്റ് കിംന് ഇത്തരം ഒരു ദർശനം ചെറുപ്പം മുതലേ ഉണ്ടായിരുന്നു. മിഡിൽ സ്ക്കൂളിൽ പഠിക്കുന്ന കാലത്തു തന്നെ "പ്രസിഡന്റ് കിംയംഗ് സാം" എന്നെഴുതിയ ബോർഡ് അദ്ദേഹം തന്റെ മേശപ്പുറത്ത് വച്ചിരുന്നു. തന്റെ ഭാവിയെ, രാവും പകലും മനക്കണ്ണാടിയിലൂടെ അദ്ദേഹം കണ്ടുകൊണ്ടിരുന്നു. 40 വർഷത്തെ കഠിനാദ്ധ്വാനം വേണ്ടി വന്നു അദ്ദേഹത്തിനീ സ്വപ്നം സാക്ഷാത്കരിക്കാൻ. ധാരാളം പ്രശ്നങ്ങളും പ്രതിബന്ധങ്ങളും ഈ കാലയളവിൽ അദ്ദേഹം അനുഭവിച്ചു. പലപ്രാവശ്യം വീട്ടു തടങ്കലിലാക്കപ്പെട്ടു. തന്റെ രാജ്യത്തിലെ ജനാധിപത്യത്തിന്റെ പുനരുദ്ധാരണത്തിന് ജീവൻ തന്നെ വെടിയാൻ ഒരിക്കൽ അദ്ദേഹം തീരുമാനിച്ചു. എങ്കിലും തന്റെ സ്വപ്നത്തെ കൈവിടാതെ മുറുകെ പിടിച്ചു.

മറ്റൊരു സംഭവത്തെക്കുറിച്ചുകൂടി എഴുതട്ടെ. 1963, വൈറ്റ്ഹൗസിന്റെ പുൽത്തകിടിയിൽ പ്രസിഡന്റ് ജോൺ. എഫ്. കെന്നഡി ഏതാനും ഹൈസ്ക്കൂൾ വിദ്യാർത്ഥികളോടു സംസാരിക്കുകയായിരുന്നു. വലിയ സ്വപ്നങ്ങൾ നെയ്തെടു

ശേഷം 32-ാം പേജിൽ

# പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും

പ്രൊഫ. ഇ.ജെ.ജോൺ

1. 1934 ഡിസംബർ 26-ാം തീയതി, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കൂടി മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു ഭരണഘടന അംഗീകരിച്ചതു മുതൽ പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും സ്ഥാനങ്ങൾ ഒരേ വ്യക്തിയിൽ നിക്ഷിപ്തമായി തുടർന്നു വരുന്നു.

സുപ്രീം കോടതി പറഞ്ഞിട്ടുള്ളത് നോക്കുക:

"In the M.D. Seminary meeting held on december 26, 1934, the third Catholicos was elected as the Malankara Metropolitan thus combining the posts in one person. In other words the spiritual and temporal powers over the Malankara Church came to be concentrated in one person".

2. 1980 മെയ് 1-ാം തീയതിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിന്റെ അജണ്ടായിലെ ഒരു വിഷയം "കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കുക" എന്നതായിരുന്നു.

3. മേൽപ്പറഞ്ഞ അസോസിയേഷനിൽ വച്ചാണ് കൊല്ലം മെത്രാസന മെത്രാപ്പോലീത്തായായിരുന്ന അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഐകകണ്ഠ്യേന തെരഞ്ഞെടുത്തത്. 1-5-1980-ലെ മലങ്കര അസോസിയേഷൻ യോഗത്തിന്റെ മിനിറ്റ്സിൽ ഇത് രേഖപ്പെടുത്തിയിട്ടുള്ളതുമാണ്.

4. 1991 ഏപ്രിൽ മാസം 27-ാം തീയതി പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ അനാരോഗ്യം മൂലം സ്ഥാനത്യാഗം ചെയ്തതിനെ തുടർന്ന് അന്നേ ദിവസം തന്നെ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഏറ്റെടുക്കുകയുണ്ടായി. 1991 ഏപ്രിൽ മാസം 29-ാം തീയതി പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് അദ്ദേഹത്തെ കാതോലിക്കായായി വാഴിക്കുകയും ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ എന്ന നാമകരണത്തോടുകൂടി സ്ഥാനാരോഹണം ചെയ്യുകയുണ്ടായി.

5. മലങ്കര ഓർത്തഡോക്സ് സഭാ ഭരണഘടനയിൽ പറഞ്ഞിട്ടുള്ള ചില വകുപ്പുകൾ പരിശോധിക്കുക.

വകുപ്പ് 94: മലങ്കരയുടെ ലൗകികവും, വൈദികവും, ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം ഈ ഘടനയ്ക്ക് വിധേയമായി മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിട്ടുള്ളതാകുന്നു.

വകുപ്പ് 97: മലങ്കര മെത്രാപ്പോലീത്തായെ ആ സ്ഥാനത്തേയ്ക്കു അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതാകുന്നു.

വകുപ്പ് 98: കാതോലിക്കാ, മലങ്കര മെത്രാപ്പോലീത്താ സ്ഥാനം കൂടി വഹിക്കാവുന്നതാകുന്നു. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹം അസോസിയേഷന്റെയും മാനേജിംഗ് കമ്മറ്റിയുടെയും പ്രസിഡന്റും, സമുദായ സ്വത്തുക്കളുടെ മെത്രാപ്പോലീത്താ ട്രസ്റ്റിയും ആയിരിക്കുന്നതാകുന്നു. മലങ്കരയുള്ള എല്ലാ പള്ളികളും ഔദ്യോഗികമായി മലങ്കര മെത്രാപ്പോലീത്തായ്ക്ക് സന്ദർശിക്കാവുന്നതും ആവശ്യമെന്നു തോന്നിയാൽ ഇടവക മെത്രാപ്പോലീത്തായെ വിവരം അറിയിച്ച് പള്ളി ഇടവക യോഗവും മെത്രാസന ഇടവക യോഗവും വിളിച്ചു കൂട്ടാവുന്നതും ആകുന്നു.

കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും രണ്ടു വ്യക്തികളായി വരുമ്പോൾ അവരുടെ അധികാരാവകാശങ്ങൾ സംബന്ധിച്ച് ആവശ്യമായ വ്യവസ്ഥകൾ ചെയ്യേണ്ടതാകുന്നു.

വകുപ്പ് 100: മേല്പട്ടക്കാരെ വാഴിക്കുക, എപ്പിസ്കോപ്പൽ സുന്നഹദോസിൽ അദ്ധ്യക്ഷം വഹിക്കുക, സുന്നഹദോസിന്റെ നിശ്ചയങ്ങളെ പ്രഖ്യാപിക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യുക, സുന്നഹദോസിന്റെ പ്രതിപുരുഷനെന്ന നിലയിൽ ഭരണം നടത്തുക, മൂറോൻ കൂദാശ ചെയ്യുക എന്നിവ കാതോലിക്കായുടെ അധികാരത്തിൽ പെട്ടവയാകുന്നു.

വകുപ്പ് 114: ഒരാളെ കാതോലിക്കാ ആയി വാഴിക്കണമെങ്കിൽ ആ ആളെ ആ സ്ഥാനത്തേയ്ക്ക് അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതും ആ തെരഞ്ഞെടുപ്പിനെ എപ്പിസ്ക്കോപ്പൽ സിനഡ് അംഗീകരിക്കുന്ന പക്ഷം സിനഡ് ആ ആളിനെ കാതോലിക്കാ ആയി വാഴിക്കേണ്ടതും ആകുന്നു.

ഇതിൽ നിന്നും വ്യക്തമാകുന്നത് 1934-ൽ ഭരണഘടന ഉണ്ടായ കാലം മുതൽ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും സ്ഥാനങ്ങൾ രണ്ടും ഒരേ വ്യക്തിയിൽ തുടരുന്നു എന്നും അത് ആവശ്യമായി കാണുന്നെന്നും രണ്ടു വ്യക്തികളായി വരുന്ന ഒരു സ്ഥിതിയെപ്പറ്റി നാളിതുവരെ വിഭാവനം ചെയ്ത് വ്യവസ്ഥകൾ ചെയ്തിട്ടില്ല എന്നുമാണ്.

6. സഭാക്കേസിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായ്ക്കു ശേഷം പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ കക്ഷി ചേർന്നതും "Catholicos of the East and Malankara Metropolitan", (as third respondent) ആയിട്ടാണ്. അത് സ്വീകരിച്ച് ബഹു. സുപ്രീം കോടതി അംഗീകരിച്ച് രേഖപ്പെടുത്തുകയും ചെയ്തിട്ടുള്ളതാണ്.

7. 20.6.1995 ൽ ബഹു. സുപ്രീംകോടതി പുറപ്പെടുവിച്ച വിധിയുടെ Decree-യിൽ Respondent No.-3 ആയി കാണിച്ചിട്ടുള്ളത് താഴെ പറയും വിധമാണ്.

"Moran Mar Baselios Marthoma Mathews II
Catholicos of the East and Malankara Metropolitan
Catholicate Aramana
Kottayam, Kerala State."

Catholicos of the East and Malankara Metroplitan എന്ന നിലയിൽ Moran Mar Baselios Marthoma Mathews I -ന്റെ Successor എന്നും സ്പഷ്ടമായിട്ടുണ്ട്.

ഇതിൽ നിന്നും ബഹു.സുപ്രീംകോടതി പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ മലങ്കര മെത്രാപ്പോലീത്താ കൂടിയായി അംഗീകരിച്ചിട്ടുണ്ട് എന്ന് വ്യക്തമാണ്.

8. 20.6.1995–ലെ ബഹു. സുപ്രീംകോടതിയുടെ വിധിയിൽ 144–ാം paragraph–ൽ ഉൾപ്പെടുത്തിയിട്ടുള്ളത് നോക്കുക.

"The situation resulting from the above summary of the findings is that the situation obtaining on January 1, 1971, (ie, the day after the election of Mathew Athanasius at the meeting of the Malankara Association held on December 31, 1970, in accordance with the 1934 Constitution) shall be deemed to be the position even today in all respects. It is after January 1, 1971 that there was fresh spurt of quarrel between the two groups and between the Patriarch and the Catholics. Any attempt to bring peace, reconciliation and rapprochmement between the two groups must take the said date as the starting point (This does not however mean that installation of Mathew Athanasius elected as the Catholicos on December 31, 1970, in October 1975 is to be ignored similarly the election and installation of sixth Catholicos Mathews II (third respondent in the present appeals) cannot also be ignored. They are accomplished facts and shall remain unquestioned). It is with reference to the said date that the directions to be mentioned here in after are made with the hope that the said measure will suceed in bringing about a reconcilliation between the two warring groups and eastablish peace in Malankara Church which should be the desire of every well meaning member of that Church".

ഇത് Decree ൽ ഉൾപ്പെടുത്തിയിട്ടുള്ള ഭാഗം അല്ല. പ്രധാന 10 വിഷയങ്ങളെപ്പറ്റി തീരുമാനം എഴുതിയതിന് ശേഷം സഭയിൽ സമാധാനം സൃഷ്ടിക്കുന്നതിനുള്ള ബഹു. സുപ്രീംകോടതിയുടെ നിർദ്ദേശത്തിൽ 1.1.1971 എന്ന തീയതിയിൽ നിലവിൽ നിന്നിരുന്ന സ്ഥിതി പരിഗണിക്കണമെന്നാണ് പറഞ്ഞിരിക്കുന്നത്.

വിധിയിൽ പറഞ്ഞിരിക്കുന്നത് പ്രത്യേകം ശ്രദ്ധിക്കുക.

"Election and installation of the sixth Catholicos Mathews II (third respondent in the present appeals) cannot also be ignored. They are accomplished facts and shall remain unquestioned".

ഇതിലെ വാചക ഘടന പ്രത്യേകം പ്രസക്തമാണ് - "Election and installation of the sixth Catholicos Mathews II" എന്നാണ് അല്ലാതെ - as the Sixth Catholicos എന്നല്ല. ആളിനെ മനസ്സിലാക്കുവാൻ വേണ്ടി മാത്രമാണ് Sixth Catholicos എന്ന് പറഞ്ഞിട്ടുള്ളത്. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മലങ്കര മെത്രാപ്പോലീത്താ കൂടിയാണെന്നുള്ളത് ബഹു. സുപ്രീം കോടതിയ്ക്ക് ഒരിക്കലും സംശയമില്ലായിരുന്നു. പ്രത്യേകം എടുത്തു പറയേണ്ട ആവശ്യവും ഇല്ലായിരുന്നു.

ഇതിൽ നിന്നും 1.5.1980–ൽ നടന്ന Election സ്ഥിരീകരിക്കപ്പെടുകയാണ്. Election നടന്നിട്ടുള്ളത് കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും സ്ഥാനങ്ങളിലേക്ക് ഒരുമിച്ചായിരുന്നുതാനും.

9. 20.6.1995 ലെ വിധിയ്ക്കുശേഷം ബഹു. സുപ്രീം കോടതി മലങ്കര അസോസിയേഷനിലേക്കുള്ള തെരഞ്ഞെടുപ്പുകൾ നടത്തുവാനും ഉത്തരവിട്ടു. 25.3.1996–ലെ ഉത്തരവിൽ ഇടവകകളിലെ കുടുംബങ്ങളുടെ സംഖ്യയുടെ അടിസ്ഥാനത്തിൽ മൂന്നു മാസത്തിനകം തെരഞ്ഞെടുപ്പു നടത്തേണ്ടതായി വന്നു. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഇല്ല എന്നു പറഞ്ഞ് പാത്രിയർക്കീസ് വിഭാഗം തെരഞ്ഞെടുപ്പിൽ സഹകരിച്ചിരുന്നില്ല. സുപ്രീം കോടതിയിൽ ഈ വാദം നിലനിൽക്കെത്തന്നെയാണ് ബഹു. സുപ്രീം കോടതി 5.2.1997–ലെ ഉത്തരവിൽ പ്രകാരം 30.4.1997 നകം ഇടവകകളിലെ അംഗങ്ങളുടെ സംഖ്യയുടെ അടിസ്ഥാനത്തിൽ തെരഞ്ഞെടുപ്പു നടത്താൻ ഉത്തരവിട്ടത്.

ഭരണഘടനാപരമായി തെരഞ്ഞെടുപ്പു നടത്തേണ്ടത് മലങ്കര മെത്രാപ്പോലീത്തായാണ്. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മലങ്കര മെത്രാപ്പോലീത്താ യല്ലെങ്കിൽ ബഹു. സുപ്രീം കോടതി മറ്റു ക്രമീകരണങ്ങൾ ചെയ്യുമായിരുന്നു. അതു ചെയ്തിട്ടില്ല. ഇലക്ഷൻ തീയതി നീട്ടുകയും ചെയ്തു. അതിൽ നിന്നും ബഹു. സുപ്രീം കോടതി പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിക്കുന്നു എന്നത് വ്യക്തമാണ്.

10. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മലങ്കര മെത്രാപ്പോലീത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റും എന്ന നിലയിൽ 30.4.1997–ന് മുൻപായി തന്നെ മലങ്കര അസോസിയേഷനിലേക്ക് തെരഞ്ഞെടുപ്പുകൾ നടത്തി ബഹു. സുപ്രീം കോടതിയ്ക്ക് റിപ്പോർട്ട് ചെയ്യുകയുമുണ്ടായി. പാത്രിയർക്കീസ് വിഭാഗം കൊടുത്തിരുന്ന Interim Applications മിക്കതും 5.5.1999 ൽ ബഹു. സുപ്രീംകോടതി തള്ളുകയുണ്ടായി. ബാക്കി ഉണ്ടായിരുന്ന രണ്ട് പെറ്റീഷനുകൾ 30.4.1997 ലെ ഇലക്ഷനെ സംബന്ധിച്ചുണ്ടായിരുന്നതും 18.1.2001 ൽ ബഹു. സുപ്രീം കോടതി തള്ളുകയുണ്ടായി. "Dismissed as withdrawn" എന്നാണ് ഉത്തരവിട്ടിരിക്കുന്നത്.

11. മേൽപ്പറഞ്ഞ കാര്യങ്ങൾ പരിഗണിക്കുമ്പോൾ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മലങ്കര മെത്രാപ്പോലീത്താ കൂടിയാണെന്ന് ബഹു. സുപ്രീം കോടതി അംഗീകരിക്കുന്നുണ്ട് എന്ന് വ്യക്തമാണ്.

20.6.1995–ലെ വിധിക്കുശേഷം പല

☞☞

# ബൈബിൾ പദപ്രശ്നം III

## വലത്തോട്ട്

1. സംശയാലുവായ കർതൃശിഷ്യൻ (3)

2. സഭയുടെ സ്ഥാപകൻ (4)

4. മുഷിഞ്ഞ വസ്ത്രം ധരിച്ചു ദൂതന്റെ മുമ്പിൽ നിന്ന മഹാപുരോഹിതൻ (3)

9. യൽദോ പെരുന്നാൾ ദിവസത്തിനു പറയുന്ന പേര് (4)

11. ചെമ്മണ്ണിൽ നിന്നും എടുക്കപ്പെട്ടവൻ എന്നർത്ഥം വരുന്ന പദം (2) നാമം

13. യേശു തന്റെ ഉയർത്തെഴുന്നേല്പിനു ശേഷം ആദ്യം ശിഷ്യന്മാർക്കു പ്രത്യക്ഷനായപ്പോൾ ഇല്ലായിരുന്ന ശിഷ്യൻ (3)

15. ദൈവ ഭവനത്തിൽ ഒക്കെയും വിശ്വസ്തനായിരുന്നവൻ (2)

16. ജ്വലിച്ചു പ്രകാശിക്കുന്ന വിളക്ക് (8)

18. നീതി പ്രസംഗി (2)

19. യേശുവിന്റെ മാതാവിന്റെ അമ്മയുടെ പേര് (2)

20. യെഹോശാഫാത്തിനെ അടക്കിയതെവിടെ (6)

| | | | | | | | |
|---|---|---|---|---|---|---|---|
| 1 | 3 | | 2 | | | | 8 |
| | | 4 | | | 11 | | |
| | | 7 | 9 | 14 | 12 | 10 | |
| 5 | 6 | | | | | | |
| | | | 15 | | | | 17 |
| | | 21 | 13 | | | 18 | |
| 20 | | | | | | 19 | |
| 16 | | | | | | | |

## താഴോട്ട്

1. എ.ഡി. 52-ൽ ഹിന്ദു ദേശത്തു വന്ന കർത്താവിന്റെ യഥാർത്ഥ ശിഷ്യൻ (4)

2. സ്ത്രീയുടെ സന്തതി. (2)

3. കർത്താവിന്റെ ശിഷ്യന്മാരിൽ ഒരാൾ (3)

4. തേൻ ആസ്വദിക്കകൊണ്ട് കണ്ണു തെളിഞ്ഞവൻ (4)

2. ജീവന്റെ ജലം നൽകുന്നത് ആര് (4)

5. ആദ്യം മരിച്ചവൻ (3)

6. ബൈബിളിൽ പറഞ്ഞിരിക്കുന്ന ശക്തനായ ഒരു മനുഷ്യൻ (3)

7. ആ മനുഷ്യൻ നീ തന്നെ എന്ന് ദാവീദിനോടു പറഞ്ഞ പ്രവാചകൻ (3)

8. മൂന്നു കുന്തങ്ങളാൽ കുത്തപ്പെട്ടു പത്തു പേരാൽ അടിച്ചു കൊല്ലപ്പെട്ടവൻ (4)

10. ആത്മാവിന്റെ ഒൻപതു ഫലങ്ങളിൽ ഒന്ന്. (3)

12. പത്രോസിന്റെ ഒരു. തോഴനും, സുവിശേഷം എഴുതിയതുമായ ഒരാൾ (4)

14. 150-ാം സങ്കീർത്തനത്തിൽ ഏറ്റവും കൂടുതൽ ഉപയോഗിക്കുന്ന പദം. (2)

17. വെളിച്ചത്തിനു സാക്ഷ്യം പറഞ്ഞവൻ (4)

21. എഴുത്തുകാരായി സങ്കീർത്തനങ്ങളുടെ തലക്കെട്ടിൽ കൊടുത്തിരിക്കുന്നതിൽ ഒരാൾ. (2)

*ഉത്തരങ്ങൾ അയക്കേണ്ട വിലാസം*

**ജോർജീ. പി. മാത്യു**
**പാലനിൽക്കുന്നതിൽ**
**കല്ലിശ്ശേരി പി.ഒ.**
**ചെങ്ങന്നൂർ.**
**പിൻ-689124**



പ്രാവശ്യം പാത്രിയർക്കീസ് വിഭാഗം ഈ കാര്യം ബഹു. സുപ്രീംകോടതിയുടെ ശ്രദ്ധയിൽ പെടുത്തിയിട്ടും സുപ്രീംകോടതി ഇദ്ദേഹം മലങ്കര മെത്രാപ്പോലീത്താ അല്ല എന്ന് പറഞ്ഞിട്ടില്ല. പാത്രിയർക്കീസ് വിഭാഗത്തിന്റെ എല്ലാ പെറ്റീഷനുകളും തള്ളപ്പെടുകയുമാണുണ്ടായത്.

ഈ സാഹചര്യത്തിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മലങ്കര മെത്രാപ്പോലീത്തായല്ലെന്ന് പറയുന്നതും അദ്ദേഹത്തിന്റെ സ്ഥാനത്തെ ഇപ്പോൾ ചോദ്യം ചെയ്യുന്നതും അർത്ഥശൂന്യമാണ്. തെറ്റിദ്ധാരണാജനകമാണ്.

ഈവക കാര്യങ്ങൾ സഭാമക്കൾക്ക് വളരെ സങ്കടകരവും അസഹനീയവുമാണെന്ന് പ്രത്യേകം പറയേണ്ടതുണ്ട്. ●

# ബൈബിൾ പദപ്രശ്നം 1

## *ശരിയുത്തരം അയച്ചുതന്നവർ*

### സമ്മാനം നേടിയവർ

1. ഏലിയാമ്മ പൗലോസ്, വയനാട്
2. സി.പി. തോമസ്, പാലക്കാട്
3. ആലീസ് ഏബ്രഹാം, കോയമ്പത്തൂർ
4. ലീലാമ്മ ജോർജ്ജ് തിരുവല്ല.
5. ഏലിയാമ്മ തോമസ്, നിരണം
6. ഡെയിസി മാത്യു, നിരണം സെൻട്രൽ
7. എലിസബേത്ത് തമ്പി, കൊച്ചി
8. ഏലിയാമ്മ സഖറിയ, കൊൽക്കത്ത.
9. ഏലിസബേത്ത് ചെറിയാൻ കടപ്ര.
10. ഏലിയാമ്മ ജോർജ്ജ് കുറിച്ചി.

| | | | | | | | |
|---|---|---|---|---|---|---|---|
| 1 എ | ബ്ര | 2 യ | 3 യോ | 6 ഹ | ന്നാ | ൻ | 4 യേ |
| ലി | 5 മ | വ | ഹ | 8 ബ | ഥേ | ൽ | ശു |
| ശാ | ര | ന | ന്നാ | ക്കൂ | 9 ക്രി | സ്തു | 12 ക്രി |
| 7 വെ | ണ്ണം | 11 ഹ | ൻ | ക്ക് | 10 മി | ര്യാം | സ്തു |
| ളി | 13 മ | നോ | ഹ | 14 യാ | ക്കോ | ബ് | യേ |
| പ്പാ | 15 ഗ്രീ | ക്ക് | 16 യോ | ഹ | ന്നാ | ൻ | ശു |
| ക് | 17 കാ | ർ | ഡി | നാ | ൽ | ഹ്യൂ | ഗോ |
| 18 റോ | ബ | ർ | ട്ട് | സ്റ്റീ | ഫ | ൻ | 19 ശേം |

## ജി.എസ്.എൽ.വി. വിക്ഷേപണം: ഇൻഡ്യയുടെ ബഹിരാകാശവിജയം

ശ്രീഹരിക്കോട്ട: ഐ.എസ്.ആർ.ഒ. ആവിഷ്ക്കരിച്ച അതീവ സങ്കീർണ്ണവും അതിശക്തവുമായ ജി.എസ്.എൽ.വി.ക്ക് 2000 കിലോഗ്രാം വിഭാഗത്തിൽ പെടുന്ന വാർത്താവിനിമയ ഉപഗ്രഹങ്ങളെ ഭ്രമണപഥത്തിലെത്തിക്കാനുള്ള ശേഷിയുണ്ട്. ഇതുവരെ അമേരിക്കയുടെയോ യൂറോപ്യൻ യൂണിയന്റെയോ വിക്ഷേപണ വാഹനങ്ങളെ ആശ്രയിക്കുകയായിരുന്നു ഇന്ത്യ.

പുതിയ നേട്ടത്തോടെ സ്വാശ്രയത്വത്തിന്റെ മാത്രമല്ല, വൻ വാണിജ്യ സാധ്യതകളുടെയും ആകാശമാണ് ഇന്ത്യക്ക് തുറന്നു കിട്ടുന്നത്.

ജി.എസ്.എൽ.വി. - ഡി ഒന്നിലെ ഏറ്റവും വലിയ പരീക്ഷണം മൂന്നം ഘട്ട ഇന്ധനമായി ഉപയോഗിച്ച ക്രിയോജനിക് ഘട്ടത്തിന്റെ വിജയസാധ്യതയായിരുന്നു.

മൊത്തം 1400 കോടി ചെലവുവരുന്ന ജി.എസ്.എൽ.വി. വികസന പദ്ധതിയിൽ രണ്ടു പരീക്ഷണ വിക്ഷേപങ്ങൾ കൂടിയുണ്ട്. ഒരു വർഷത്തിനുള്ളിൽ രണ്ടാം പരീക്ഷണം കൂടി വിജയമായാൽ ജി.എസ്.എൽ.വി. വിക്ഷേപണ സജ്ജമെന്ന് ഇന്ത്യക്കു പ്രഖ്യാപിക്കാനാകും. 2003–ൽ നടത്താനുദ്ദേശിക്കുന്ന ക്രയോജനിക് ഘട്ടം ഉപയോഗിക്കാൻ കഴിയുമെന്ന പ്രതീക്ഷയിലാണ് ഐ.എസ്.ആർ.ഒ.യിലെ ശാസ്ത്രജ്ഞന്മാർ.

വിക്ഷേപണ വിജയത്തിൽ പങ്കു വഹിച്ച മുഴുവൻ ശാസ്ത്രജ്ഞരെയും സാങ്കേതിക വിദഗ്ധരെയും രാഷ്ട്രപതി കെ.ആർ.നാരായണനും ഉപരാഷ്ട്രപതി കൃഷ്ണകാന്തും പ്രധാനമന്ത്രി എ.ബി. വാജ്പേയിയും അഭിനന്ദിച്ചു.

## വിദ്യാഭ്യാസ പ്രവർത്തനങ്ങൾ ശ്ലാഘനീയം - ഹരിയാന മന്ത്രി

ഫരീദബാദ്:- ക്രിസ്ത്യൻ സ്ക്കൂളുകൾ ചെയ്യുന്ന വിദ്യാഭ്യാസ പ്രവർത്തനങ്ങൾ അങ്ങേയറ്റം ശ്ലാഘനീയമാണെന്ന് ഹരിയാന വിദ്യാഭ്യാസ മന്ത്രി ബഹാദൂർസിംഗ് പ്രസ്താവിച്ചു. ഫരീദാബാദ് സെന്റ് തോമസ് സ്ക്കൂളിന്റെ പുതിയ കെട്ടിടത്തിന്റെയും, പ്ലസ്ടു, സയൻസ് വിഭാഗത്തിന്റെയും ഉദ്ഘാടനവും നിർവഹിച്ചു സംസാരിക്കുകയായിരുന്നു അദ്ദേഹം.

അഭി. ഇയ്യോബു മാർ പീലക്സീനോസ് എപ്പിസ്കോപ്പാ അദ്ധ്യക്ഷത വഹിച്ചു. സ്ക്കൂൾ ചെയർമാൻ ഫാ. ഷാജി ജോർജ്ജ് സ്വാഗതവും പ്രിൻസിപ്പൽ ശ്രീമതി ഹേമമാലിനി കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## വനിതാ സമാജം കെട്ടിട നിർമ്മാണം

കോട്ടയം:- കഞ്ഞിക്കുഴിയിൽ പണിതുകൊണ്ടിരിക്കുന്ന മർത്തമറിയം വനിതാസമാജത്തിന്റെ കേന്ദ്ര ഓഫീസിന്റെ പണി പണ ദൗർലഭ്യം മൂലം തടസ്സപ്പെട്ടുകൊണ്ടിരിക്കുന്നു. ഈ അവസരത്തിൽ പ്രിയപ്പെട്ടവരുടെ സ്മരണയെ നിലനിർത്തുന്നതിനായി അവരുടെ പേരിൽ ഓരോ മുറികൾ സ്പോൺസർ ചെയ്യുന്നതിനായി ഒരു പദ്ധതി ആവിഷ്ക്കരിച്ചിരിക്കുന്നു. ഒരു മുറിയുടെ ഏകദേശ ചിലവ് 75000 രൂപയാണ്. താൽപര്യമുള്ളവർ ജനറൽ സെക്രട്ടറിയുമായി ബന്ധപ്പെടുക. അഡ്രസ്സ് :-

*അക്കാമ്മ പോൾ, ചെമ്പകശ്ശേരിൽ, ചെറുകോൽ പി.ഒ., മാവേലിക്കര–690104*

## പള്ളികൾക്ക് ഒരു കംപ്യൂട്ടർ പാക്കേജ്

നമ്മുടെ പള്ളി ഓഫീസിലെ വിവിധതരം ജോലികൾ കംമ്പ്യൂട്ടറിന്റെ സഹകരണത്തോടുകൂടി കൂടുതൽ സുതാര്യവും കാര്യക്ഷമവും ആക്കുന്നതിനു വേണ്ടി രൂപകൽപ്പന ചെയ്തിട്ടുള്ള ഒരത്യാധുനീക സോഫ്റ്റ് വെയർ പാക്കേജാണു "കൈക്കാരൻ ഡോട്ട് കോം".

ഇടവകപ്പൊതുയോഗ ലിസ്റ്റ് മാസവരി കുടിശ്ശികലിസ്റ്റ്, ഓരോ ആഴ്ചയിലേയ്ക്കും ജന്മദിന ലിസ്റ്റ്, വിവാഹ വാർഷിക ലിസ്റ്റ്, ചരമ വാർഷിക ലിസ്റ്റ് മുതലായവ നിമിഷങ്ങൾക്കുള്ളിൽ വിരൽ തുമ്പിൽ. മാസം തോറും കമ്മിറ്റിയിൽ അവതരിപ്പിക്കേണ്ട വരവുചെലവുതെരട്ടു തയ്യാറാക്കുക എന്ന സങ്കീർണ്ണമായ ചുമതല കൈക്കാരൻ ഡോട്ട് കോം സ്വയം ചെയ്തു കൊള്ളും. നിർമ്മാണ ജോലി സംബന്ധിച്ച കണക്കും അദ്ധ്യാത്മിക സംഘടനകളുടെ വരവുചെലവ് കണക്കും മറ്റും ഏറ്റവും ലളിതമായും വേഗത്തിലും ഈ കംമ്പ്യൂട്ടർ സംവിധാനം തയ്യാറാക്കിത്തരുന്നു.

കൂടാതെ വികാരിമാർ നൽകേണ്ട മാമോദീസാ, വിവാഹം, വിടുതൽ തുടങ്ങിയവ സംബന്ധിച്ച പത്തിലധികം സർട്ടിഫിക്കറ്റുകൾ അനുബന്ധ രജിസ്റ്ററിൽ നിന്നും തെറ്റാതെ സത്വരം പ്രിന്റു ചെയ്തു കിട്ടുന്നു.

ജനനത്തീയതി മലയാള വർഷത്തിലാണെങ്കിൽ അതു ക്രിസ്ത്യൻ വർഷത്തിലാക്കാൻ നിമിഷങ്ങൾ മതി. അതുപോലെ പെരുന്നാളുകളും മറ്റു വിശേഷ ദിവസങ്ങളും സംബന്ധിച്ച വിവരങ്ങളും ലഭ്യമാണ്.

ഓർത്തഡോക്സ് ബുക്ക് സെന്ററും സോഫ്റ്റ് വെയർ വികസന പ്രവർത്തനങ്ങളിൽ ദീർഘകാലമായി പ്രഗല്ഭ്യം തെളിയിച്ചിട്ടുള്ള "കോം സോഫ്റ്റും" ചേർന്നാണ് ഈ സംവിധാനം നിഷ്കർഷാ പൂർവ്വം തയ്യാറാക്കിയിരിക്കുന്നത്.

*പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച് ഫലം കിട്ടിയതിന്*










മറിയാമ്മ ജോൺ ഏനാത്ത്

മാത്യൂസ്, വെണ്ണിക്കുളം

അനിൽ മാത്യു, ബാൽജി

# നിത്യസഹായമാതാവ് എന്ന കത്തിനോട് എങ്ങനെ പ്രതികരിക്കണം?

ഫാ. ഡോ. ഒ. തോമസ്

*ചോദ്യം: ഇതിനോടുകൂടി ഒരു കത്തു വെയ്ക്കുന്നു ഇതിന്റെ ഉറവിടം അറിയില്ല. എന്റെ സുഹൃത്തുക്കൾ പലർക്കും ഈ കത്തിന്റെ കോപ്പി ലഭിച്ചിട്ടുണ്ട്. അവരിൽ ചിലർ മനഃപ്രയാസപ്പെടുകയും മറ്റു ചിലർ അനുഗ്രഹങ്ങൾ ലഭിക്കാൻ കോപ്പികൾ എടുത്ത് അയയ്ക്കുകയും ചെയ്യുന്നു. മനുഷ്യരെ മാനസികമായി പ്രലോഭിപ്പിക്കുകയും, ആശങ്കപ്പെടുത്തുകയും ചെയ്യുന്നതിനോടുള്ള പ്രതികരണം എങ്ങനെ ആയിരിക്കുമെന്നറിയാനുള്ള ആകാംഷയോടെയാണ് ഈ കത്തെഴുതുന്നത്. സഭാമാസികയിൽ കൂടി ഒരു മറുപടി തന്നാൽ മറ്റുള്ളവർക്കും അത് പ്രയോജനകരമായിരിക്കുമല്ലോ.*

*തങ്കമ്മ തോമസ്, വന്മഴി.*

*ഉത്തരം:–* ദീർഘമായ കത്താകയാൽ അത് ഇവിടെ ചേർക്കുന്നില്ല. നിത്യസഹായ മാതാവ് എന്ന് മാത്രം തലക്കെട്ടുള്ള, ഊരും പേരുമില്ലാത്ത ഈ കത്ത് ഇതിനോടകം പലർക്കും കിട്ടിയിരിക്കാൻ ഇടയുണ്ട്. മാതാവിനോടുള്ള പ്രാർത്ഥനയും, അത് കോപ്പിയെടുത്ത് അയച്ചുകൊടുക്കുന്നവർക്ക് ഡോളറിൽ പ്രതിഫലം ലഭിക്കുന്നതും, അല്ലാത്തവർക്ക് വലിയ കഷ്ടനഷ്ടങ്ങൾ ഉണ്ടാകുന്നതുമാണ് കത്തിന്റെ ഉള്ളടക്കം. അനുഗ്രഹങ്ങൾ പ്രാപിച്ചവരെല്ലാം വിദേശികളാണ്. ഒറ്റ ഇന്ത്യക്കാരനോ, കേരളീയനോ, അതിൽ കാണാനില്ല. അതുകൊണ്ട് ഉറവിടം മിക്കവാറും പാശ്ചാത്യമെന്ന് ഊഹിക്കാം. പല ആത്മീക വൈകൃതങ്ങളുടെയും ഉറവിടം അവിടമാണല്ലോ, ഡോളർ സൗഭാഗ്യം കിട്ടട്ടെ എന്നു സദുദ്ദേശ്യത്തോടെയാകാം ആരോ ഒരാൾ എനിക്കും ഇതിന്റെ കോപ്പി അയച്ചു. തുറന്നുനോക്കിയതല്ലാതെ വായിക്കുവാൻ കൂടി മെനക്കെട്ടില്ല. ഇത്തരം കത്തുകളുടെ സ്ഥാനം എവിടെയാണോ അവിടെ അതിനെ നിക്ഷേപിച്ചു.

ഭയം, ഉൽക്കർഷേച്ഛ ഇതു രണ്ടും മനുഷ്യസ്വഭാവത്തിന്റെ അടിസ്ഥാന ദൗർബല്യങ്ങളാണ്. യഥാർത്ഥ മതം ഈ രണ്ടിൽ നിന്നും മോചനം നൽകുന്നു. ദൈവത്തോടുചേർന്ന് അനുദിനം ജീവിക്കുന്നതിൽ കൂടി ഭയത്തിൽ നിന്ന് വിശ്വാസി പതുക്കെ മോചനം പ്രാപിക്കുന്നു. പൂർണ്ണമായ മോചനം എല്ലാവരിലും പെട്ടന്ന് ഉണ്ടാവുകയില്ല. ഭൗതിക സമ്പത്തുകൾ, വർദ്ധിപ്പിക്കാൻ ആഗ്രഹിക്കാതെ ഉള്ളതിൽ സംതൃപ്തിയോടെ ജീവിക്കുകയും അതിൽ നിന്നു മനസ്സോടെ കഷ്ടപ്പെടുന്നവർക്കു വിഭാഗിച്ചു നൽകുകയും ചെയ്യുന്നതാണ് യഥാർത്ഥ ഭക്തി. സമ്പത്തു വർദ്ധിപ്പിക്കുവാൻ, അതും കഷ്ടപ്പെടാതെ, സാധിക്കുമെന്ന് വാഗ്ദത്തം ചെയ്യുന്നത് പിശാചിന്റെ തന്ത്രമല്ലാതെ വേറൊന്നുമല്ല. മലക്കുമുകളിൽ നിർത്തി ചുറ്റുപാടുള്ളതല്ലാം കാണിച്ചു കൊടുത്തിട്ടു എന്നെ കുമ്പിട്ടു വണങ്ങിയാൽ ഇതെല്ലാം നൽകാമെന്ന് പ്രലോഭനം നൽകിയത് പിശാചാണെന്ന് കർത്താവിന്റെ പരീക്ഷകളിൽ നാം വായിക്കുന്നുണ്ടല്ലോ. ആ പിശാച് ഇന്നും ലോകത്ത് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ദ്രവ്യാഗ്രഹത്തെ അതിന്റെ നഗ്നമായ രൂപത്തിൽ വിശ്വാസികളുടെ മുൻപിൽ അവതരിപ്പിച്ചാൽ കുറെ വിശ്വാസികളെങ്കിലും അതു തീർച്ചയാണെന്നു മനസ്സിലാക്കി ഓടി രക്ഷപെടുമായിരുന്നു. അതിനാൽ കൗശലക്കാരനായ പിശാച്, ദ്രവ്യാഗ്രഹത്തെ ഭക്തിയുമായി ബന്ധപ്പെടുത്തിയാണ് അവതരിപ്പിച്ചിരിക്കുന്നത്. നിത്യസഹായമാതാവിനെ കൂട്ടുപിടിച്ചാണ് ഇവിടെ ദ്രവ്യാഗ്രഹത്തെ വിശ്വാസികളുടെ മനസ്സിലേക്ക് അടിച്ചേൽപ്പിക്കുന്നത്. ആത്മീയതയെ, ദ്രവ്യാഗ്രഹവുമായി ബന്ധിപ്പിക്കുന്ന രീതി ഇന്ന് വ്യാപകമായിരിക്കുകയാണല്ലോ.

ഭയപ്പെടുത്തുന്ന ഒരു ദൈവത്തെ പഴയ നിയമ പശ്ചാത്തലത്തിൽ കാണാം. എന്നാൽ ക്രിസ്തുവിൽ വെളിവാക്കപ്പെട്ട ദൈവം സ്നേഹം തന്നെയാണ്. (1 യോഹ. 4:9,16) ദൈവം ആരെയും ഭയപ്പെടുത്തുകയില്ല. വിശുദ്ധന്മാരും അങ്ങനെ തന്നെ. ശപിക്കുന്ന വിശുദ്ധന്മാരെ കുറിച്ച് പേടിപ്പിക്കുന്ന കഥകൾ ദിവ്യത്വം ആരോപിക്കുവാൻ വേണ്ടി ചിലരെങ്കിലും പ്രസ്താവിച്ചു കേട്ടിട്ടുണ്ട്. ദൈവാത്മാവുള്ള ഒരു വിശുദ്ധനും ശപിക്കുകയുമില്ല പേടിപ്പിക്കുകയുമില്ല. അവരെ ദണ്ഡിപ്പിക്കുന്നവർക്കുവേണ്ടി അവർ പ്രാർത്ഥിക്കുക മാത്രമേ ഉള്ളൂ. അങ്ങനെയല്ലെന്ന് ചിന്തിക്കുന്നത് ക്രിസതുവിൽ വെളിവാക്കപ്പെട്ട ദൈവസ്നേഹത്തിനു വിരുദ്ധമാണ്. അതിനാൽ പേടിപ്പിക്കുന്ന ഇത്തരം കത്തുകൾ വിശുദ്ധന്മാരിൽ നിന്ന് ഉണ്ടാകാൻ വഴിയില്ല. എളുപ്പത്തിൽ ധനികരാകാൻ ആഗ്രഹിക്കുന്നവനോ മനോനിലതെറ്റിയവരോ ആണ് ഇതിന്റെ പിന്നിൽ പ്രവർത്തിക്കുന്നത്. സർക്കാരിന് കുറച്ചു സ്റ്റാമ്പുകൾ വിൽക്കാമെന്നല്ലാതെ ഇത്തരം കത്തുകൾകൊണ്ട് യാതൊരു പ്രയോജനവുമില്ല. തിന്മ ഇല്ലായ്മയിൽ നിന്ന് വന്ന് ഇല്ലായ്മയിലേക്കു തന്നെപോകും. ഇത്തരം കത്തുകളും ഉടമസ്ഥരില്ലാതെ ഇല്ലായ്മയിൽ വന്നതാകയാൽ അതിലേക്കു തന്നെ പൊയ്ക്കൊള്ളും. ദൈവത്തിന്റെ മക്കൾ ഈ എഴുത്തു ശ്യംഖലയിൽ കണ്ണിയാകേണ്ട കാര്യമില്ല. വലിച്ചു കീറി കളയാൻ പേടിയാണെങ്കിൽ ചുരുട്ടിക്കൂട്ടി ചവറ്റു കുട്ടയിൽ എറിഞ്ഞുകളയുക.

## പരിസ്ഥിതിയുടെ ആത്മീയത XI

# ഉത്തരവാദിത്വം ഉള്ള കാര്യവിചാരകത്വം

*പ്രൊഫ. കെ.പി.ജോയി*

യഹൂദ - ക്രിസ്ത്യൻ പാരമ്പര്യത്തിന്റെ തുടർച്ചയായി നൂറ്റാണ്ടുകളായി നാം വച്ചു പുലർത്തിയ മേൽക്കോയ്മയിലധിഷ്ഠിതമായ [1] അധീശത്വ ദൈവശാസ്ത്രം (Dominion Theology)ത്തിൽ നിന്നും പരിരക്ഷാത്മകമായ കാര്യവിചാരകത്വ ദൈവശാസ്ത്ര (Stewardship Theology)ത്തിലേക്ക് കഴിഞ്ഞ കാൽനൂറ്റാണ്ടുകളിലൂടെ നടന്ന പടിപടിയായ മാറ്റം പരിസ്ഥിതിയുടെ ആത്മീയതയിലെ നാഴികകല്ലാണ്. ചൂഷകനെ സേവകനായും, പരമാധികാരിയെ പരിചാരകനായും മാറ്റിയ ഈ പുതിയ ആദ്ധ്യാത്മിക ദർശനം പരിണാമത്തിന്റെ മകുടം എന്ന് സ്വയം കരുതുകയും മനുഷ്യാധിഷ്ഠിത ലോകവീക്ഷണം (Anthropocentric) വച്ചു പുലർത്തുകയും ചെയ്ത ആധുനിക മനുഷ്യന്റെ അഹന്തയ്ക്കേറ്റ ഏറ്റവും വലിയ പ്രഹരമാണ്. മനുഷ്യന് പ്രകൃതിയോടുള്ള ബന്ധത്തെക്കുറിച്ചും. സഭയ്ക്ക് സൃഷ്ടിയോട്ുള്ള ധർമ്മത്തെക്കുറിച്ചുമുള്ള അറിവിന് വിപ്ലവകരമായ പുരോഗതിയാണിതുളവാക്കിയത്. എങ്കിലും കാര്യവിചാരകത്വം എന്ന ദർശനം സൃഷ്ടിയെ മുൻവിധിയോടെ കാണുന്ന മാനേജുമെന്റ് മോഡലിലേക്ക് അധഃപതിക്കാതിരിക്കണമെങ്കിൽ പരിസ്ഥിതിബന്ധിതമായ ആത്മീയതയിൽ ഇനിയും നാം പുതിയ തലങ്ങൾ കണ്ടെത്തേണ്ടിയിരിക്കുന്നു. [2]ഏറ്റവും എളിമയോടും വിനയത്തോടും കൂടി പ്രകൃതിയെ സമീപിക്കുക എന്നതായിരിക്കണം ഈ പുത്തൻ ആത്മീയതയുടെ അടിസ്ഥാനം എന്ന് ആധുനികവേദശാസ്ത്ര വിചിന്തനങ്ങൾ നമ്മെ അനുസ്മരിപ്പിക്കുന്നു. ഭൗമ സമൂഹത്തിന്റെ (Earth Community) നിലനില്പിനാധാരമായ ആത്മീയ മൂല്യങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ട ഒന്നാണ് വിനയപൂർണ്ണമായ സമീപനം എന്ന് ഡേവിഡ് ജി. ഹോൾമാൻ സമർത്ഥിക്കുന്നു. ജീവശാസ്ത്ര മേഖലയിലുണ്ടായ അടുത്തകാലത്തെ അറിവുകളും, പ്രകൃതിയിൽ നിലനില്പിനു വേണ്ടിയുള്ള നിരന്തരമായ സമരമല്ല (struggle for existence), മറിച്ച്, സഹകരണത്തിനും, സഹവർത്തിത്വത്തിനും സ്നേഹത്തിനും, നിലനില്പിനും വേണ്ടിയുള്ള മത്സരമാണ് (struggle for co-existence) ജീവജാലങ്ങൾ തമ്മിൽ നടത്തുന്നതെന്ന് വെളിപ്പെടുത്തിയിരിക്കുന്നു. ഈ സ്നേഹവും, ലാളിത്യവും, എളിമയും, വിനയവുമാണ് ആദിവാസി സമൂഹങ്ങളിലും, ഫെമിനിസ്റ്റ് തിയോളജിയിലും പ്രകടമായി കാണുന്നത്. ഭൂമിയോടുള്ള നമ്മുടെ ബന്ധത്തെക്കുറിച്ച് ഒന്നര നൂറ്റാണ്ടു മുമ്പ് സിയാറ്റിലിലെ ആദിവാസി തലവൻ നടത്തിയ ലോക പ്രസിദ്ധമായ പ്രസ്താവനയിലും ഈ ദർശനമാണ് അന്തർലീനമായിരിക്കുന്നത്.



[3] വടക്കേ അമേരിക്കയിലെ പിന്റു എന്ന ആദിവാസി സമൂഹത്തിലൊരു സ്ത്രീ പറഞ്ഞു. "ജനങ്ങൾ ഭൂമിയെ ആദരിക്കുന്നില്ല, അവർ സകലതിനേയും കൊല്ലുന്നു. ഭൂമിയുടെ ചൈതന്യം അവരെ വെറുക്കുന്നു. ഇൻഡ്യക്കാരാകട്ടെ യാതൊന്നും നശിപ്പിക്കുന്നില്ല. വെള്ളക്കാരാണ് സകലതും നശിപ്പിക്കുന്നത്. അപ്പോൾ പിന്നെ ഭൂമിയിലെ ചൈതന്യം എങ്ങനെ വെള്ളക്കാരനെ സ്നേഹിക്കും?" ഭൂമിയുടെ ഈ ചൈതന്യവും, ക്രിസ്ത്യാനികൾ പറയാറുള്ള പരിശുദ്ധാത്മാവും പരസ്പരം ബന്ധപ്പെട്ടതാണോ എന്ന ചോദ്യം രസകരവും സുപ്രധാനവുമായ ഒരു സംവാദം എക്യുമെനിക്കൽ വൃത്തങ്ങളിൽ ഉണർത്തിവിട്ടിട്ടുണ്ട്. അതെന്തായാലും ലോകത്തിലെ ആദ്യകാല സമൂഹങ്ങളിലെല്ലാം അംഗീകരിക്കപ്പെട്ട അദ്ധ്യാത്മീകതയുടെ ആഴവും സാംസ്ക്കാരികമായ ശുദ്ധിയും എത്രയോ മഹത്തരമാണെന്ന് ഈ പ്രസ്താവനകൾ സൂചിപ്പിക്കുന്നു.

ക്രിസ്തു യേശുവിൽ നാം ദർശിക്കുന്ന സ്ഥായിയായ വിനയഭാവം പരിസ്ഥിതി ഉൾപ്പെടെയുള്ള നമ്മുടെ എല്ലാ ബന്ധങ്ങളിലും പകർത്താൻ "ഞാൻ സൗമ്യതയും താഴ്മയും ഉള്ളവനാകയാൽ എന്റെ നുകം ഏറ്റുകൊണ്ട് എന്നോടു പഠിപ്പിൻ". (മത്തായി 11:29) എന്ന് നമ്മോട് ആവശ്യപ്പെടുന്നു. ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനം കെട്ടിപ്പടുക്കുന്നതിൽ അനിവാര്യമായ വിനയത്തെ പൗലോസ് അപ്പോ

---

1) Douglas John Hall " The Steward: A Biblical Image Come of Age" New York; Friendship Press. 1982

2) David G. Hallman "Spiritual Values for Earth Community" WCC Publications. Geneva.2000

3) മാർഗോട്ട് കേസ്മാൻ "ഉടമ്പടിയും, സ്തുതിയും, നീതിയും, സൃഷ്ടിയിൽ" പരിസ്ഥിതി വേദശാസ്ത്രം ഒന്നാം ഭാഗം എഡിറ്റർ ഡേവിഡ്. ജി. ഹോൾമാൻ. 1997

സ്തോലൻ "ദാസ്യരൂപമെടുത്ത്....... തന്നെത്താൻ താഴ്ത്തി" (ഫിലി. 11:29) എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. ഭൂമിയോടുള്ള നമ്മുടെ സമീപനം ഈ വിനയത്തിന്റെയും, ആദരവിന്റെയും, സ്നേഹത്തിന്റേതുമായ ശുശ്രൂഷയായിരിക്കണം. ദൈവമക്കളെന്ന നിലയിൽ മനുഷ്യന്റെ രക്ഷ സൃഷ്ടിയുടെ / ഭൂമിയുടെ രക്ഷയുമായി ബന്ധിച്ചു കാണാനുള്ള കടമയും സഭയ്ക്കുണ്ട്. ഭാവി തലമുറയുടെ ജീവന്റെ ശ്രോതസ്സായിരിക്കുന്ന ഈ അമൂല്യനിധിയെ ആരോഗ്യത്തോടെ അവർക്കു കൈമാറാനുള്ള ദൗത്യമാണ് 21-ാം നൂറ്റാണ്ടിൽ സഭയും സമൂഹവും ഏറ്റെടുക്കേണ്ട അടിയന്തിര കർത്തവ്യം.

## സ്ഥായിയായ വികസനം

മനുഷ്യന്റെ ഇഷ്ടാനിഷ്ടങ്ങൾ അനുസരിച്ച് പ്രകൃതിയേയും സഹ സൃഷ്ടികളേയും കരുതുവാനുള്ള ദൈവീകമായ അനുമതിയല്ല കാര്യവിചാരകത്വം. കാരണം, നാം അറിയുന്നതും, അറിയാത്തതും എത്ര ശ്രമിച്ചാലും അറിയാൻ കഴിയാത്തതുമായ ധാരാളം രഹസ്യങ്ങൾ പ്രകൃതിയിലുണ്ട്. ഈ നിഗൂഢതകളുടെ താക്കോൽ സൂക്ഷിപ്പുകാരൻ സൃഷ്ടാവു മാത്രമാണ്. അതുകൊണ്ടുതന്നെ പ്രകൃതിയെക്കുറിച്ചുള്ള പല കാര്യങ്ങളും ഇനിയും നാം മനസ്സിലാക്കിയിട്ടില്ല എന്നതാണ് സത്യം. 1930-കളിൽ ക്ലോറോ ഫ്ളൂറോ കാർബൺ (C.F.C.) എന്ന അത്ഭുത രാസവസ്തു കണ്ടുപിടിച്ചപ്പോൾ അതു ഓസോൺ പാളികൾക്ക് ഇത്രമാത്രം ദോഷം ചെയ്യുമെന്നാരറിഞ്ഞു? വ്യവസായിക വിപ്ലവം അന്തരീക്ഷ ഊഷ്മാവ് വർദ്ധിപ്പിക്കുമെന്നും (Green House Effect) കടൽ ജലവിതാനം ഉയർത്തുമെന്നും, അമ്ല മഴ (acid rain) പെയ്യിക്കുമെന്നും മുൻകൂട്ടി കാണാൻ നമുക്കു സാധിച്ചില്ല. ഓരോ ശാസ്ത്ര -സാങ്കേതിക സാമ്പത്തിക നേട്ടങ്ങളുടെയും പാരിസ്ഥിതിക പ്രത്യാഘാതങ്ങൾ മനസ്സിലാക്കാൻ ചിലപ്പോൾ നൂറ്റാണ്ടുകൾ തന്നെ വേണ്ടിവരും. അതുവരെ കാത്തിരുന്നാൽ അപടകത്തിലാവുന്നത് അടുത്ത തലമുറയുടെ നിലനിൽപ്പാണ്. അമ്പതോ നൂറോ വർഷങ്ങൾക്കു മുമ്പ് പരിഹരിക്കുന്നതിൽ പരാജയപ്പെട്ട പ്രശ്നങ്ങളാണ് ഇന്ന് പാരിസ്ഥിതിക ദുരന്തങ്ങളായി നമ്മുടെ മുമ്പിൽ അവതരിക്കപ്പെട്ടിരിക്കുന്നത്. ഇപ്പോഴെങ്കിലും മുൻകരുതലുകളെടുത്തില്ലെങ്കിൽ ഇതിന്റെ ആഘാതം മുഴുവൻ അടുത്ത തലമുറകൾ അനുഭവിക്കേണ്ടിവരും. എന്താണ് നാം ഉടനെ ചെയ്യേണ്ടത്? വിഭവഉപഭോഗാസക്തിയിൽ വേരൂന്നിയ ഇന്നത്തെ വികസന ഉൽപ്പാദന സമ്പ്രദായത്തിനു പകരം സ്ഥായിയായ നിലനില്പിനെ സഹായിക്കുന്ന വികസന പ്രക്രിയ (Sustainable Development) യ്ക്ക് എല്ലാ രംഗങ്ങളിലും തറക്കല്ലിടണം. അവിടെ ഉല്പാദനത്തിന്റെ മൂല്യം നിർണ്ണയിക്കേണ്ടത് അതു മനുഷ്യന്റെ സാമ്പത്തിക പുരോഗതിയെ എത്രമാത്രം മുന്നോട്ടു നയിക്കും എന്നതിനുപരിയായി പരിസ്ഥിതിക്കും പൊതുജനങ്ങൾക്കും അടുത്ത തലമുറയ്ക്കും എത്രമാത്രം ഭവിഷത്തുകൾ സമ്മാനിക്കുമെന്ന പഠനത്തിന്റെ അടിസ്ഥാനത്തിലായിരിക്കണം. അതായത് "ഈ തലമുറയുടെ ആവശ്യങ്ങൾ നിറവേറ്റുന്നത്, വരും തലമുറയുടെ ആവശ്യങ്ങളേയും സ്വാതന്ത്ര്യത്തെയും നിഷേധിച്ചു കൊണ്ടാവരുത് (Brundtland Commision Report)

## എന്തായിരിക്കണം സ്ഥായിയായ വികസനത്തിന്റെ മാനദണ്ഡങ്ങൾ?

സാമ്പത്തിക ഉന്നമനവും തൊഴിൽ സാദ്ധ്യത വർദ്ധിപ്പിക്കലും മാത്രമല്ല നിലനിൽക്കുന്ന വികസനം. ജനങ്ങളുടെ ആരോഗ്യം, വിദ്യാഭ്യാസം, ഭൗതീക പരിസ്ഥിതി, സന്തോഷം, സംസ്ക്കാരം, സ്വാതന്ത്ര്യം, അന്തസ്, എന്നിവ വികസിപ്പിക്കുന്നതായിരിക്കണം അത്. ജീവിത നിലവാരം ഉയർത്തുന്നതിനേക്കാൾ ജീവിതത്തിന്റെ ഗുണമേന്മ വർദ്ധിപ്പിക്കുന്നതിനായിരിക്കണം ഊന്നൽ കൊടുക്കേണ്ടത്. അതായത് വികസനം എത്രമാത്രം ആകർഷകമായതായാലും, തൊഴിൽ സാദ്ധ്യത വർദ്ധിപ്പിക്കുന്നതാണെങ്കിലും മനുഷ്യന്റെ ജീവനും സ്വത്തിനും ഹാനികരവും പരിസ്ഥിതി നാശം ഉണ്ടാക്കുന്നതുമാണെങ്കിൽ അതു നിലനിൽക്കുന്നതല്ല. സമൂഹ നീതിയിലും ധർമ്മിക മൂല്യങ്ങളിലും അധിഷ്ഠിതമായിരിക്കണം യഥാർത്ഥ വികസനം. അതായത് വികസനത്തിന്റെ ഫലം എല്ലാവർക്കും കിട്ടണം. പാവങ്ങൾക്കും ദുരിതമനുഭവിക്കുന്നവർക്കും പ്രത്യേകിച്ചും സ്ത്രീകൾക്കും കുട്ടികൾക്കും ഗുണകരമായിരിക്കണം. വൻതോതിൽ അസ്സംസ്കൃത പദാർത്ഥങ്ങൾ ഇറക്കുമതി ചെയ്യാതെ നൈസർഗീക ഗ്രാമീണ വിഭവങ്ങൾ ഉപയോഗിച്ചു കൊണ്ട് ആയിരിക്കണം ഇത് സാദ്ധ്യമാവുക. വൻതോതിൽ ഊർജ്ജം ഉപയോഗിക്കുകയും മലിനീകരണവും അവശിഷ്ടവും സൃഷ്ടിക്കുകയും ചെയ്യുന്നതും ആയിരിക്കരുത്. ഇതേക്കുറിച്ചൊക്കെ കാര്യമായ ചർച്ചയോ സങ്കല്പങ്ങളോ, നമുക്കില്ലാ എന്നുള്ളതാണ് ദുഃഖകരമായ വസ്തുത. അനുകരണമാണ് ഇന്നത്തെ വികസന സങ്കല്പം. പാശ്ചാത്യർക്കെന്താണോ നല്ലത് അതാണ് മറ്റു ലോകങ്ങൾക്കും നല്ലത് എന്ന കാഴ്ചപ്പാടാണ് ഭരണകർത്താക്കൾക്കുള്ളത്. അതുകൊണ്ട് തന്നെ ആഗോളവത്കരണത്തിന്റേയും ഉദാരവത്ക്കരണത്തിന്റെയും പിടിയിലമർന്ന പടിഞ്ഞാറൻ ഉപഭോക്തൃ സംസ്ക്കാരത്തെ നാം രണ്ടു കൈയ്യും നീട്ടി വാങ്ങിക്കാൻ സദാ തയ്യാറായി നിൽക്കുന്നു. പരിസ്ഥിതി വിജ്ഞാനത്തിന്റെ വെളിച്ചത്തിൽ സഭയും സമൂഹവും ഗൗരവമായി ചിന്തിക്കേണ്ടിയ ഒരു വിഷയമായി തീർന്നിരിക്കുന്നു ഇത്.

## സൃഷ്ടിയുമായി പങ്കുചേരൽ

ഇതു സാദ്ധ്യമാവണമെങ്കിൽ മനുഷ്യൻ തന്റെ ബുദ്ധിക്കും, ശക്തിക്കും അതീതമായി ആദ്ധ്യാത്മീകതയിലും സഹവർത്തിത്വത്തിലും വേരൂന്നിയ കാര്യവിചാരകത്വം എന്ന വേദപുസ്താത്മകമായ പ്രതീകത്തിന് പുതിയ അർത്ഥതലങ്ങൾ കണ്ടെത്തണം. ഇതിൽ മതവും, ശാസ്ത്രവും, സാമ്പത്തിക ശാസ്ത്രവും കൈകോർത്ത് പിടിച്ചുള്ള ചർച്ചകൾ ഇന്നേ ആവിഷ്കരിക്കേണ്ടിയിരിക്കുന്നു. സൃഷ്ടിയെക്കുറിച്ചുള്ള ദൈവീക വിജ്ഞാനത്തിലെ അടിയന്തിരാവശ്യമാണിതെന്ന് ഡേവിഡ് ജി. ഹോൾമാൻ അഭിപ്രായപ്പെടുന്നു. ക്രൈസ്തവ ദർശനത്തിൽ, പ്രകൃതിയേക്കാൾ സൃഷ്ടി എന്ന സങ്കല്പത്തിനാണ്, കൂടുതൽ പ്രാധാന്യം. "പ്രകൃതി എന്ന ആശയം ലൗകീക ദൈവവിജ്ഞാ

☞☞

# ബൈബിൾപഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി-682 308

## റോമാലേഖനം 11,12 അധ്യായങ്ങൾ

*ചോദ്യം:*

1) ദൈവം തന്റെ സ്വന്തജനമായ യിസ്രായേലിനെ തള്ളിക്കളഞ്ഞോ?

2) വി. പൗലൂസിന്റെ ഗോത്രം ഏത്?

3) ബാലിന് മുട്ടുമടക്കാത്ത എത്ര പേരുണ്ടായിരുന്നു ഇസ്രായേലിൽ?

4) ഇസ്രായേലിൽ ഒരു ശേഷിപ്പ് എങ്ങനെയുണ്ടായി?

5) ജാതികൾക്ക് രക്ഷ വന്നത് എന്തിനു?

6) ജാതികളുടെ അപ്പോസ്തോലൻ ആര്?

7) യേശുവിന് എന്നേക്കും മഹത്വം കൊടുക്കുന്നത് എന്ത് കൊണ്ട്?

8) നമ്മെ എങ്ങനെയാണു യാഗമായി ദൈവത്തിന് സമർപ്പിക്കണമെന്നാണ് പറയുന്നത്?

9) മനസ്സ് പുതുക്കി രൂപാന്തരപ്പെട്ടാൽ ഉള്ള ഫലങ്ങൾ എന്തെല്ലാം?

10) 12:5-8 വരെയുള്ള ഭാഗത്ത് പറയുന്ന കൃപാവരങ്ങൾ ഏതൊക്കെ?

11) 12:9-13 വരെ ഭാഗത്ത് കാണുന്ന നിർവ്യാജസ്നേഹത്തിന്റെ സ്വഭാവങ്ങൾ ഏതെല്ലാം?

12) 12:14-21 ഭാഗത്തിൽ സ്നേഹം എങ്ങനെയെല്ലാം പ്രകടമാക്കാം എന്നാണ് പറയുന്നതു?

## റോമാലേഖനം 8,9,10 അധ്യായങ്ങൾ

*ഉത്തരം:*

1) ക്രിസ്തുയേശുവിലുള്ളവർക്ക് (8:1) (In Christ)

2) ജീവനും സമാധാനവും തന്നേ (8:6)

3) ജഡ സ്വഭാവമുള്ളവർക്ക് (8:8)

4) ദൈവത്തിന്റെ മക്കൾ ആകുന്നു (8:14)

5) ക്രിസ്തുവിനോടു കൂടെ നാം പീഢനം (കഷ്ടം)അനുഭവിക്കണം. (8:17)

6) സർവ്വ സൃഷ്ടിയും ഇന്നുവരെ ഒരുപോലെ ഞരങ്ങി ഈറ്റുനോവോടിരിക്കുന്നു എന്നു നാം അറിയുന്നുവല്ലോ. 8:22

7) a. സൃഷ്ടിയുടെ ഞരക്കം (22)

b. വിശ്വാസികളുടെ ഞരക്കം (23)

c. പരിശുദ്ധാത്മാവിന്റെ ഞരക്കം (26)

8) അവൻ ദൈവത്തിന്റെ വലത്തു ഭാഗത്ത് ഇരിക്കുകയും നമുക്കുവേണ്ടി പക്ഷവാദം കഴിക്കുകയും ചെയ്യുന്നു. (8:34)

9) വാഗ്ദത്ത പ്രകാരം ജനിച്ചവർ (9:8)

10) ഇച്ഛിക്കുന്നവനാലുമല്ല ഓടുന്നവനാലുമല്ല, കരുണ തോന്നുന്ന ദൈവത്താലത്രേ. (9:16)

11) അവരുടെ അവിശ്വാസം (9:32)

12) യേശുവിനെ കർത്താവെന്ന് വായ്കൊണ്ടു ഏറ്റുപറയുകയും ദൈവം അവനെ മരിച്ചവരിൽ നിന്നു ഉയർത്തെഴുന്നേല്പിച്ചു എന്നു ഹൃദയം കൊണ്ടു വിശ്വസിക്കുകയും ചെയ്യണം. (10:9)

### മാർച്ച് ലക്കത്തിലെ എല്ലാ ഉത്തരങ്ങളും ശരിയാക്കിയവരുടെ പേരുവിവരം

1. P.V. Kurien, Hospital Jn. Kundara
2. Ms. Ally C.K. Cheeran House, Kunnamkulam
3. Ms. Daisy Mathew, Kalakudiyil, Niranam Central P.O.
4. Ms. Annies Oommen, Vaniyapurackal, Niranam.
5. Mr. K. Joseph Docesement writer, kalayapuram-691560
6. Mr. Thomas P.S. Kohima
7. Mrs. Moly Mathews, Naranganam.
8. Jolly Varghese, Parappallil, Kalloopara
9. Ms. Elizabeth Cherian, Kalapurayil, Mannar P.O., Niranam
10. Mr. Mathew Varghese, Meleth, Mamalassery, Muvattupuzha
11. Ms. Annamma Mathai, Netaji Road, Aluva
12. Mrs. Yasmine George, Panthaplackal, Alua-1



നത്തിന്റെ സംഭാവനയാണ്. പ്രകൃതി വസ്തുക്കളിലെല്ലാം സ്വയം ഭൂവും താനെ നിലനിൽക്കുന്നതും മനുഷ്യനു തന്നിഷ്ട പ്രകാരം കയ്യാളാവുന്നവയുമാണെന്ന ചിന്ത അറ്റു പോവണമെങ്കിൽ, സമസ്ത ചരാചരങ്ങളും ദൈവത്തിൽ നിന്ന് പിറന്നതാണെന്ന്. സൃഷ്ടി എന്നു പറഞ്ഞേ തീരൂ." (ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്). സൃഷ്ടിയുടെ സമഗ്രതയെ പറ്റി പഠിക്കുന്നതിൽ മനുഷ്യൻ ദൈവത്തിന്റെ സഹകാരികളാവണം. സൃഷ്ടാവുമായി അത്തരം ഒരു ഉടമ്പടിയിൽ ഒപ്പു വയ്ക്കാനുള്ള ക്ഷണക്കത്താണ് കാര്യവിചാരകത്വം എന്ന തിരിച്ചറിവാണാവശ്യം.

(അടുത്തതിൽ: "കാര്യവിചാരകത്വം ഒരു ഉടമ്പടി")

# ഹരിയാന
# ശാന്തി

ഫാദർ റ്റി. ജെ.



*ആരാവല്ലിയിലെ പണിതുകൊണ്ടിരിക്കുന്ന ധ്യാന കേന്ദ്രത്തിന്റെ ദൃശ്യം*

**പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഒരു വലിയ സ്വപ്നമായിരുന്നു, ഡൽഹിയിലെ തിരക്കിട്ട ജീവിത്തിൽ നിന്ന് വിട്ടുമാറി, പ്രശാന്തമായ അന്തരീക്ഷത്തിൽ സമയം ചെലവിടുവാൻ തക്കവണ്ണം ഒരു ധ്യാനനിലയം നിർമ്മിക്കണമെന്ന്. അതിനു വേണ്ടി ഹരിയാനയിലെ ആരാവലി മല നിരയിൽ മനോഹരമായ ഒരു സ്ഥലം (രണ്ട് ഏക്കർ) വാങ്ങി ഒരു മന്ദിര സമുച്ചയം നിർമ്മിക്കാനുള്ള പകുതി പണി കഴിഞ്ഞു. അപ്പോഴേക്കും തിരുമേനി നിത്യ വിശ്രമത്തിലേക്കു വേർപെട്ടതിനാൽ അത് അപൂർണ്ണമായി കിടക്കുന്നു.**

ഭാരതത്തിന്റെ പുരോഗതി അതിലെ നഗരങ്ങളുടെ വികസനത്തിലല്ല, ഗ്രാമങ്ങളുടെ ഉദ്ധാരണത്തിലും ഉന്നമനത്തിലുമാണെന്ന്, ദേശീയ നേതാക്കളായ മഹാത്മഗാന്ധിയും, വിനോബജിയും മറ്റും മനസ്സിലാക്കിയിരുന്നു. സ്വാതന്ത്ര്യലബ്ധിക്കുശേഷം അരനൂറ്റാണ്ടിലേറെക്കാലം നാം പിന്നിട്ടുവെങ്കിലും ഗ്രാമോദ്ധാരണ സംബന്ധമായ പദ്ധതികൾ ഒച്ചിഴയുന്ന വേഗത്തിൽ മാത്രമേ നടക്കുന്നുള്ളു. ഈ സാഹചര്യത്തിൽ ഡൽഹി ഭദ്രാസനം മുൻകൈ എടുത്ത് അതിന്റെ ചുമതലയിൽ ആരംഭിച്ചിട്ടുള്ള. ശാന്തിഗ്രാം എന്ന ഗ്രാമോദ്ധാരണ സമഗ്ര പദ്ധതി നമ്മുടെ ശ്രദ്ധയും പ്രശംസയും അർഹിക്കുന്നു.

ശാന്തിഗ്രാം സന്ദർശിച്ച് അവിടുത്തെ പ്രവർത്തനങ്ങൾ നേരിട്ടു മനസ്സിലാക്കിയതിന്റെ അടിസ്ഥാനത്തിലാണ് ഈ ലേഖനം ഞാൻ എഴുതുന്നത്. കേട്ടറിവും കണ്ടറിവും തമ്മിൽ എത്ര വ്യത്യാസമുണ്ടെന്ന് എനിക്ക് ബോധ്യമായി. ഡൽഹി ഭദ്രാസനാധിപൻ ഇയ്യോബ് മാർ പീലക്സീനോസ് തിരുമേനിയുടെ താല്പര്യപ്രകാരവും, ആശീർവാദത്തോടുമാണ്, ഡൽഹിയിലെ ചില വൈദികരുമൊത്ത് ഞാൻ ശാന്തിഗ്രാം സന്ദർശിച്ചത്.

ഡൽഹി നഗരത്തിൽ നിന്ന് നാല്പതു കിലോമീറ്റർ അകലെ ഹരിയാനയിലെ സോണാ താലൂക്ക് ആസ്ഥാനത്തോടു ചേർന്ന് കിടക്കുന്ന മണ്ഡാവർ ഗ്രാമത്തിലാണ് ശാന്തിഗ്രാം. ആരാവല്ലി മലനിരകളുടെ അടിവാരത്തിൽ, അതിവിസ്തൃതമായി കിടക്കുന്ന ഫലഭൂയിഷ്ടമായ ഭൂപ്രദേശം ആരെയും ആകർഷിക്കും. അന്തരീക്ഷ മലിനീകരണം അശേഷവും കടന്നെത്താത്ത പ്രകൃതി സുന്ദരമായ സ്ഥലം. ശുദ്ധവായു എന്നപോലെ ശുദ്ധജലവും സുലഭമാണ്. ഗോതമ്പ്, ബജ്റാ, കടുക് എന്നീ വിളകൾക്കു പുറമേ ഏതിനത്തിലുള്ള പച്ചക്കറികളും സമൃദ്ധമായി വളരുന്നു. പത്തനാപുരത്തുനിന്നെത്തിയ കപ്പത്തണ്ട് അവിടെ കിളിർത്തു നിൽക്കുന്നത് കോന്നിക്കാരനായ എനിക്കു കൗതുകമായിരുന്നു.

1998 നവംബറിൽ ഇരുപത്തിരണ്ട് ഏക്കർ ഭൂമി വാങ്ങിച്ചതോടെ ശാന്തിഗ്രാമിന്റെ തുടക്കം കുറിച്ചു. അതിൽ പതിനൊന്ന് ഏക്കറിന്റെ വില ഡൽഹി ഹൗസ്ക്കാസ് സെന്റ് മേരീസ് കത്തീഡ്രലും, ബാക്കി വസ്തുവിന്റെ വില ഭദ്രാസനവും എടുത്തു. വസ്തുവിനു ചുറ്റും ഭദ്രമായി മുള്ളുവേലി കെട്ടിച്ചതും, ഹൗസ്ക്കാസ് ഇടവക തന്നെ. കാലം ചെയ്ത പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ദർശനവും, സഭാമിഷൻ ബോർഡ് പ്രസിഡന്റ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ദീർഘവീക്ഷണത്തോടുകൂടിയ നേതൃത്വവും പ്രസ്ഥാനത്തിനു പ്രചോദനമായി. ഭദ്രാസനത്തിന്റെ സാരഥ്യം വഹിക്കുന്ന ഇയ്യോബ് മാർ പീലക്സീനോസ് തിരുമേനിയുടെ സ്വപ്നഭൂമിയാണ് ശാന്തിഗ്രാം. അതിന്റെ വികസനത്തിൽ വളരെയേറെ ശ്രദ്ധാലുവാണദ്ദേഹം. അനാരോഗ്യത്തെ അവഗണിച്ച് ആഴ്ചയിൽ ഒരു പ്രാവശ്യമെങ്കിലും അവിടം സന്ദർശിക്കുകയും ആവശ്യമായ നിർദ്ദേശങ്ങളും പ്രോത്സാഹനങ്ങളും സാമ്പത്തിക സഹായങ്ങളും ചെയ്തുകൊണ്ടിരിക്കുന്നു. കത്തീഡ്രൽ ഇടവകാംഗങ്ങളുടെ ഉത്സാഹത്തെ പുഷ്ടിപ്പെടുത്തുവാൻ തക്കവണ്ണം അബുദാബി, ദുബായ്, ഷാർജാ എന്നീ ഇടവകകൾ

# യിലെ
# ഗ്രാമം

ജോഷ്വാ

സാമ്പത്തിക സഹായവുമായി മുമ്പോട്ടു വന്നിട്ടുണ്ട്. ഉത്തരേന്ത്യയിൽ മലങ്കര സഭയ്ക്ക് അഭിമാനാർഹമായ ഒരു മഹാ പ്രസ്ഥാനമായി ഇതു വളരുമെന്നതിനു സംശയമില്ല.

ശാന്തിഗ്രാമിന്റെ സേവനം പ്രയോജനപ്പെടുന്നത് ചുറ്റുമുള്ള പത്തു ഗ്രാമങ്ങൾക്കും അവയിലെ പതിനായിരത്തിലധികം വരുന്ന ജനങ്ങൾക്കുമാണ്. അവരിൽ ഹിന്ദുക്കളും മുസ്ലീങ്ങളുമുണ്ട്. സാമ്പത്തികമായും സാമൂഹികമായും പിന്നോക്കം നിൽക്കുന്ന അവരെ കൈപിടിച്ചുയർത്തുവാനുള്ള സംരംഭമാണ്. സാക്ഷരത തീരെ കുറവാണ്. കൃഷി കൊണ്ടുമാത്രം ഉപജീവനം നടത്തുന്നു. ആരോഗ്യപ്രശ്നങ്ങൾ വളരെയാണ്. പുരുഷന്മാരിൽ മദ്യപാനത്തിന്റെ സ്വാധീനം കുറവല്ല.

തദ്ദേശീയരിൽ നിന്ന് നല്ല സ്വാഗതവും സഹകരണവും ശാന്തിഗ്രാമിനു ലഭിക്കുന്നു എന്നുള്ളത് പ്രോത്സാഹനജനകമാണ്. മതപരിവർത്തന ലക്ഷ്യത്തോടെ എത്തിയവർ എന്ന ആശങ്ക ഒരു പക്ഷേ ആദ്യം അവർക്കുണ്ടായിരുന്നിരിക്കാമെങ്കിലും, നമ്മുടെ സമീപനവും പ്രവർത്തനവും ആ ധാരണ തിരുത്തുവാൻ പര്യാപ്തമായിട്ടുണ്ട്. ഒരു ഗ്രാമത്തിന്റെ തലവനായ (അയാൾക്കു ഗ്രാമത്തിലുള്ളവരുടെ മേൽ വലിയ അധികാരവും സ്വാധീനവുമുണ്ട്) മാമാൻ ഖാൻ അഭിപ്രായപ്പെടുന്നു. "ശാന്തി ഗ്രാം ആരംഭിച്ചിട്ടുള്ള വിദ്യാലയവും ക്ലിനിക്കും വളരെ നല്ല പ്രവൃത്തികളാണ് ഈ പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളോട് ഇവിടെയുള്ള ഞങ്ങൾ എല്ലാവരും സഹകരിക്കുവാൻ സന്നദ്ധരാണ്. വിദ്യാഭ്യാസത്തിനായിരിക്കണം മുൻഗണന നൽകേണ്ടത്". ഒരു കർഷകനായ ഗൊരെഖാൻ പറയുന്നു "ശാന്തിഗ്രാം ഒരു നല്ല പദ്ധതിയാണ്. ഈ പ്രദേശത്തു ഹിന്ദുക്കളെയും മുസ്ലീങ്ങളെയും കൂടുതൽ അടുപ്പത്തിലേക്കു കൊണ്ടുവരുവാൻ ഈ സ്ഥാപനത്തിനു കഴിഞ്ഞിട്ടുണ്ട്. ഇവിടെ ആരംഭിച്ചിട്ടുള്ള സ്കൂളിനെ പറ്റി പറയുന്നത് ഈ പ്രദേശത്തിന് ഒരു വലിയ അനുഗ്രഹം എന്നാണ്".

കഴിഞ്ഞ ഒന്നരവർഷം കൊണ്ട് അവിടെ കൈ വരിച്ചിട്ടുള്ള നേട്ടങ്ങൾ പ്രശംസാർഹമാണ്. ഒന്ന്, വിദ്യാലയം, അൻപതു കുട്ടികൾ പഠിക്കുന്ന ഒരു സ്ക്കൂളാണ് ഇപ്പോഴുള്ളത്. സമീപ പ്രദേശങ്ങളിൽ നല്ല നിലവാരമുള്ള വിദ്യാലയങ്ങൾ ഇല്ലാത്തതുകൊണ്ട് പുതിയ അഡ്മിഷനുവേണ്ടി കാത്തിരിക്കുന്നവർ അനേകരാണ്. ഇപ്പോൾ നല്ല വലുപ്പമുള്ള ഒരു സ്ക്കൂൾ കെട്ടിടം പണിതുകൊണ്ടിരിക്കുന്നു. ഏതാനും മാസങ്ങൾക്കകം അതു പൂർത്തിയാക്കാനുള്ള തീവ്രശ്രമമാണ്. ഇപ്പോൾ പണിതിരിക്കുന്ന ഏഴുമുറികളുള്ള കെട്ടിടത്തിൽ ഒരു ഭാഗത്ത് വിദ്യാലയം, മറ്റു ഭാഗങ്ങളിൽ ക്ലിനിക്കും, പ്രവർത്തകരുടെ താമസസ്ഥലവുമായി ക്രമീകരിച്ചിരിക്കുന്നു. ആഴ്ചയിൽ മൂന്നു ദിവസം വീതം പ്രവർത്തിക്കുന്ന ക്ലിനിക്കിൽ ഒരു ഡോക്ടറും ഒരു നേഴ്സും പ്രവർത്തിക്കുന്നു. ഔഷധങ്ങൾ സൗജന്യമായിട്ടാണു നൽകുന്നത്. പ്രതിമാസം 25,000/- ൽ അധികം രൂപാ ഇതിനു ചെലവാക്കുന്നു. ഇതു കൂടാതെ ആരോഗ്യ സംബന്ധമായി ബോധവൽക്കരണ ക്യാമ്പുകളും ക്ലാസ്സുകളും നടത്തുന്നുണ്ട്. പല മെഡിക്കൽ ക്യാമ്പുകൾ നടത്തിയത് വലിയ വിജയമായിരുന്നു. ദുബായ് ഇടവകക്കാർ ഹെൽത്ത് സെന്ററിന്റെ കെട്ടിടം പണിയിച്ചുകൊടുക്കാമെന്ന് ഏറ്റിരിക്കുകയാണ്.

ശാന്തിഗ്രാമിലെ പ്രവർത്തകർക്കും മറ്റു ജോലിക്കാർക്കുമുള്ള ശമ്പളം ഭക്ഷണം എന്നിവയ്ക്ക് പ്രതിമാസം ഇരുപത്തയ്യായിരം രൂപാ ചെലവാകുന്നുണ്ട്. ഇരുപത്തിരണ്ട് ഏക്കർ സ്ഥലവും നീണ്ടു പരന്നു കിടക്കുന്ന കൃഷി ഭൂമിയാണ്. അവിടെ ഇപ്പോൾ ഗോതമ്പ് കൊയ്ത്തിനു പാകമായികിടക്കുന്നു. നല്ല ഒരു ഡെയറിഫാമിനുള്ള സാധ്യതകൾ ഏറെയുണ്ട്. ഇപ്പോൾ രണ്ട് എരുമകൾ മാത്രമാണുള്ളത്.

**ഭാവിലക്ഷ്യം:** ഗ്രാമങ്ങളുടെ സമഗ്ര വികസനവും, പുരോഗതിയും ലക്ഷ്യമാക്കുന്നു. അതിനാൽ ആരോഗ്യം, വിദ്യാഭ്യാസം, തൊഴിൽ സാധ്യതകൾ, സാമൂഹികവും, സാമ്പത്തികവുമായ പുരോഗതി ഇവയെല്ലാം മുന്നിൽ കണ്ടുകൊണ്ടുള്ള പദ്ധതിയാണ് വിഭാവന ചെയ്തിട്ടുള്ളത്. വിദ്യാഭ്യാസത്തിനായി ശാന്തിഗ്രാം വിദ്യാനികേതൻ നില കൊള്ളുന്നു. ഇതിൽ ശിശുക്കൾക്കുള്ള ക്രഷ്, പ്രീസ്ക്കൂൾ, പ്രൈമറി സ്ക്കൂൾ എന്നിവയാണ് ഇപ്പോഴുള്ളത്. അതു വികസിപ്പിച്ച് ചുറ്റുമുള്ള പത്തു ഗ്രാമങ്ങളിലെയും കുട്ടികൾക്കു പഠിക്കുവാനുള്ള സാധ്യത കൈവരുത്തണം.

"മഹിളാ സൽസ്ഥാൻ" എന്നതിൽക്കൂടി വനിതകൾക്കു തയ്യൽ പരിശീലനം, മറ്റു കൈത്തൊഴിൽ പരിശീലനം എന്നിവ നൽകി സ്വയം തൊഴിൽ പദ്ധതി നടപ്പാക്കുകയാണ്. മാത്രമല്ല സെമിനാറുകളും ക്ലാസ്സുകളും വഴി കുടുംബസംബന്ധവും ആരോഗ്യപരവുമായ ബോധവൽക്കരണം നടത്തുവാൻ ഉദ്ദേശിക്കുന്നു.

അശരണരായ കുട്ടികൾക്കുവേണ്ടി ഒരു ബാലഭവൻ ആരംഭിക്കാനും പദ്ധതിയുണ്ട്. അതിന്റെ സാമ്പത്തിക ചുമതല ഷാർജ ഇടവക ഏറ്റിരിക്കുകയാണ്.

ഇതിന്റെ ഭാവി സുഗമമാക്കുന്നതിന് പ്രത്യേകം പരിശീലനം ലഭിച്ച ഒന്നോ രണ്ടോ വൈദികരെ അവിടെ മുഴുവൻ സമയവും താമസിച്ച് പ്രവർത്തിക്കുന്നതിനു നിയോഗിക്കണം. "ഇടവകകൾക്കു വേണ്ടി മാത്രം വൈദികർ" എന്ന സങ്കല്പം മാറ്റി സ്ഥാപനങ്ങളും സംഘടനകളും ചുമതലപ്പെട്ടു നടത്തുവാൻ വൈദികർ നിയോഗിക്കപ്പെടണം.

അടിയന്തിരമായി അവിടെ ആവശ്യമുള്ള ചില സംഗതികൾ എന്റെ ശ്രദ്ധയിൽ പെട്ടത് ഇവിടെ കുറിക്കട്ടെ. 1) കൃഷി ആവശ്യത്തിന് ഒരു ട്രാക്ടർ 2) ശാന്തിഗ്രാമിന്റെ ഉപയോഗത്തിന് ഒരു ജീപ്പ് 3) ഗ്രാമീണ മേഖലയിൽ മുഴുവൻ സമയം പ്രവർത്തിക്കാൻ സന്നദ്ധതയുള്ള ഡോക്ടർ 4) പ്രതിമാസ ചെലവിനുള്ള സാമ്പത്തിക സഹായം 5) ഡയറിഫാമിന്റെ വികസനത്തിനുള്ള സാമ്പത്തിക സഹായം.

## ആരാവല്ലിധ്യാനകേന്ദ്രം:

പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഒരു വലിയ സ്വപ്നമായിരുന്നു,

*ശേഷം 23-ാം പേജിൽ*

# OUR SOCIAL & CHARITABLE SERVICES IN BANGALORE

**Kuruvilla Mattackal Peter**

Once a Journalist asked Mother Teresa - "Who inspired you to take up such work"? He expected to hear the name of some great philosopher, thinker or social worker. But the reply was quite unexpected to the journalist-Jesus Chirst. "What Teachings of Jesus had inspired you" he further asked. Back came the quotation- "Let your light so shine before men that they may look at your good work and glorify your Father who is in heaven."

These words of Jesus are the words that inspire and induce Missionaries and Christian Social Workers to leave their homes and go to places where poor, illiterate and down-trodden dwell upon.

The Orthodox Chirstian community has been in existence in Bangalore over sixty years from now. It began as a very small group of people, from that now it has grown to a fairly large community during the last six decades. It is estimated that there are over 4,000 families now in Bangalore including the families who have not taken membership in any of our ten churches.

The population of Bangalore currently is estimated to be about six million. Faster growth of the economy, job opportunity, coupled with execellent weather, rapid industrialisation and speedy growth of I.T. Industries have carried with it all the evils of a rapidly growing city life. Poverty, unemployment, problems of broken families, lack of facilities for proper schooling, hospitalisation etc are growing at an alarming speed.

As a disciplined society, have we done enough justice to ameliorate the problems of our brethern in Bangalore? What is the contribution of our community? Let us take stock of it and assess our performance.

Within the last four decades our community had fared well in establishing ten churches and its other infrastructural systems. Each of the churches other than helping its own members to enrich their spiritual life, extends to the needy members of the public medical, educational, social and cultural services. Those services are being rendered by the various wings of each of those churches. It is indeed a great credit to note that all the finances, even to the last pie for those activities have been mobilised from our own members and not from abroad. Following are the major for fairly well organised services of our people, other than the above mentioned ones.

### 1. Trinity English School (Marathahalli):

Trinity Charitable Association of our people, Primarily aims for extending social and charitable services had strarted the Trinity English School way back in 1982/83. This is the first organised registered association of our people in Bangalore. The School is a government recognised English medium School with classes upto 7th Standard. Because of the pecuniary problems the management has to go slow its further developmental activitis.

Free education to very poor students, free medical services to the local poor people are the main services rendered by the association.

### 2. M.G.M. Kannada School:

The Kannada School was started in 1993 by Orthodox Christian Service Society, which is a registered society of our people started in the year 1989. The M.G.M. Kannada School is at Bhimanakuppa, beyond Kengeri satelite Township in a 5 $^{1}/_{2}$ acres of land donated to St. Gregorios Cathedral by late M.C. Abraham, a Philanthropist of the Cathedral.The Kannada School is aimed at for educating the children of the local rural folk. Taking the services of a qualified medical practianer free medical services were given for some time. This service was later discontinued due to financial crunch. There is ample scope for taking up many useful projects using this wide area as our base.

### 3. Snehasadan:

A few members of our people registered a Trust under the Charitable Trust Act of Karnataka about six years ago. This trust had started a home for the destitute children near Jalhalli. This project-Senehasadan is coming under National Association for Mission Studies (NAMS), which is coming under Malankara Orthodox Church Mission Society.

The Project aims to look after the destitute children, educate them and later transplant them in society, so that they could lead a dignified life of their own. over 40 destitute children are now staying there. They are given shelter, food, clothings, health care and educa-

tion. After their basic education they are helped to find out some suitable jobs for settling down in their life.

The project is managed and looked after by the members of the Trust. The main source of income is by donations in cash and kind, mainly from our own people. Some social and charitable organisations like Rotary Bangalore west, ARPAN are a few of the other organisations financing the project.

People irrespective of caste and creed do visit Senhasadan and share their love and concern with those less privilaged ones. This project indeed is our star project which has attracted public appreciation and accord.

### 4. Orthodox Golden Jubillee Charitable Trust, (Bangalore).

OGJCT was regeisterd as a Charistable Trust in June 1994 with the objective of helping children and women. The members of the trust are drawn from our people who are benevolent and ready to render social services.

The trust currently runs four creches for 140 children of construction workers. Since the parents are away for construction work the children are left astray without any body to look after them. Such children are being looked after well and taken care of by the trained staff of the trust. The trust teachers impart informal education by adopting innovative methods. The play activities are co-ordinated to enable the children to cultivate healthy habits, good manners and proper behaviour. The Trust has also been making arrangements to get a few children admitted in regular schools. As about the health check up, the Trust is concerned about it and several programmes have been adopted. Immunisation, first aid services, supply of milk and food items regularly, counselling to parents are some of the other services being rendered.

To help the poor and unemployed girls, the Trust imparts training in hand embroidary and tailoring in collaboration with the Karnataka State Council for child Welfare by employing a qualified teacher. The items made by them are sold of and the proceeds given trainees as incentive.

### Co-ordinated Service is better:

The above mentioned services of ours are mainly dependant on a few individuals who are the pillars of those projects. Without those individuals, the services of those projects will be hampered. If an apex body is there to administer all our projects in Bangalore, it could coordinate all our charitable services to give a better result. Since the Diocesan Bishop has got the hold and athority on all the churches and its members either he or his oppointee could better play the role of a coordinating Body. The Bishop could ask for a reasonable share from the annual budjetted income of each of the churches for all charitable and developmental activities in Bangalore.

The Coordinating Body could develop the Trinity English School, Marathahalli to a full-fledged High School by investing sufficeint funds thus collected. Since sufficient good schools are not there in that area, the upgradation of our school will be welcomed by the local people. As about the Orthodox Christian service Society's project at Kengeri, with the wide area of land at our command, if a Residential English Medium School. of good standard is started, there will be heavy demand for admission since many parents who are abroad are finding it difficult in getting admitted their chirldren in good schools. Later the income derived from the Residenctial School could be ploughed back for other social and charitable services, including the running of the existing Kannada School.

### Conclusion

It is to be remembered that the government by itself canot solve all the ever increasing problems of the teeming millions; as such the affluent and educated have a moral obligation to shoulder the responsibilities. The very essence of Christianity also teaches the same-to help the poor and needy.

## 40TH DAY OF DEMISE
## (30.4.2001)



**CHINNMMA VARGHESE**

ഇനി നിത്യതയുടെ ആ തീരത്തു നമ്മുക്കൊത്തുചേരാം

*Inserted By*

Beloved Husband - E.K. Varghese
Loving Children - Shaila & Georgekutty
Shaji & Giji
Shabu & Sheela

**ELAMKAVIL HOUSE**
**PARATHODE**



# ജോസഫ് ചെറുവത്തൂരിന്റെ 'അശ്രുധാര' –വിലാപകാവ്യത്തിലെ മണിമുത്ത്

അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ, കുന്നംകുളം

*ഓർത്തഡോക്സ് സഭയിലെ ഒരു വൈദികന്റെ അകാലചരമത്തെക്കുറിച്ച് അമ്പത്തി ഏഴ് വർഷങ്ങൾക്ക് മുൻപ് എഴുതിയ വിലാപകാവ്യം.*

"ലോകാംബതൻ മാറിലെ മാലയിൽനി–
ന്നുതിർന്നു വാരുറ്റൊരു മൂല്യരത്നം
നീലാംബരത്തിങ്കലുദിച്ചുയർന്ന
പൊൻതാരകം ഹന്ത! പൊലിഞ്ഞുപോയി"

മലയാള സാഹിത്യത്തിൽ ചിരപ്രതിഷ്ഠ നേടിയ മേൽപറഞ്ഞ വരികൾ പലരും അവരുടെ ലേഖനങ്ങളിലും, ഗ്രന്ഥങ്ങളിലും എടുത്ത് ചേർക്കാറുള്ളതാണ്. ശ്രീ. ജോസഫ് ചെറുവത്തൂർ രചിച്ച അശ്രുധാര എന്ന സുപ്രസിദ്ധ വിലാപകാവ്യത്തിൽ നിന്നും എടുത്തതാണ് മേൽപറഞ്ഞ വരികൾ.

തുമ്പമൺ സ്വദേശിയായ ഫാ. റ്റി. കെ. തോമസ് ബി. ഡി. കുന്നംകുളം പഴയ പള്ളി വക എം. ജി. ഡി. ഹൈസ്ക്കൂൾ ന്റെ (അന്ന് ലോവർ സെക്കണ്ടറി സ്ക്കൂൾ) 1936 മുതൽ 1941 വരെ ഹെഡ്മാസ്റ്ററായിരുന്നു. പ്രധാന അദ്ധ്യാപകൻ ആകുന്നതിന് മുൻപ് ഏതാനും വർഷം അദ്ദേഹം സഹാദ്ധ്യാപകനായിരുന്നു. മലങ്കര മെത്രാപ്പോലീത്തയായിരുന്ന വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസിയോസ് തിരുമേനിയാണ് അച്ചനെ കുന്നംകുളത്തേക്ക് നിയോഗിച്ചത്. ടൈഫോയ്ട് പിടിച്ച് വളരെ കുറച്ചു ദിവസത്തെ പനിമൂലം മുപ്പതാം വയസ്സിൽ ആ യുവവൈദികൻ കുന്നംകുളത്തു വെച്ച് നിര്യാതനായി. കുന്നംകുളം ആർത്താറ്റ് വലിയപള്ളി സെമിത്തേരിയിൽ കബറടക്കി. അദ്ദേഹത്തോടൊപ്പം പ്രസ്തുത സ്ക്കൂളിൽ അദ്ധ്യാപകനായിരുന്ന കാവ്യ നിർമ്മാതാവായ ശ്രീ–ജോസഫ് ചെറുവത്തൂർ. അച്ചന്റെ വിയോഗം സകലമാന പേരെയും കഠിന ദുഃഖത്തിലാഴ്ത്തി. ശ്രീ ചെറുവത്തൂരിന്റെ കവിഹൃദയം ആതീവ്ര ദുഃഖത്തിൽ വിങ്ങിപ്പൊട്ടുകതന്നെ ചെയ്തു. പ്രസ്തുത ഗ്രന്ഥത്തിന്റെ മുഖവുരയിൽ ശ്രീ ചെറുവത്തൂർ പറയുന്നു. അവിചാരിതവും, അപരിഹാര്യവുമായ ഈ അത്യാഹിതമോർത്ത് (അച്ചന്റെ നിര്യാണം) എന്റെ ഹൃദയം മരവിക്കതന്നെ ചെയ്തു. എത്ര തീവ്ര ദുഃഖവും കലാന്തരത്തിൽ ഘനം കുറയുന്നതു സാധാരണമാണല്ലൊ. ക്രമേണ എന്റെ മനസ്സിലെ വ്യഥാഭാരം തെല്ലൊന്നു ശ്രമിച്ചെങ്കിലും, കഥാ പുരുഷനെ സംബന്ധിച്ചുള്ള വിവിധ ചിന്തകളും, സ്മരണകളും കടൽത്തിരപോലെ അടിക്കടി അടിച്ചുകയറുക തന്നെ ചെയ്തു. ഒടുവിൽ ഒരു വിലാപകാവ്യമെഴുതി ആ പുണ്യ ശ്ലോകനോടുള്ളതിന്റെ കൃതജ്ഞതയെ രേഖപ്പെടുത്താമെന്ന് തീർച്ചയാക്കി.... അങ്ങിനെയാണ് അശ്രുധാര എഴുതപ്പെട്ടത്.

അമ്പത്തിഏഴ് കൊല്ലം മുൻപ് പ്രസിദ്ധീകരിച്ച 'അശ്രുധാര' ക്ക് സഹൃദയരുടെ ഇടയിൽ നല്ല സ്വീകരണം ലഭിച്ചു. ആദ്യ പതിപ്പ് ചൂടപ്പം പോലെ വിറ്റു തീർന്നു. ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികൾ തിങ്ങിപ്പാർക്കുന്ന കുന്നംകുളത്ത് അശ്രുധാര പുസ്തകം വീടുകളിൽ നിന്ന് വീടുകളിലേക്ക് വാങ്ങിക്കൊണ്ടു പോയി സഭാ സ്നേഹികൾ ആർത്തിയോടെ വായിച്ചുതീർത്തു. പലപതിപ്പുകളും പിന്നീട് ഇറക്കേണ്ടിവന്നു. അന്ന് ഭാഷാ സാഹിത്യലോകത്ത് മുടി ചൂടാമന്നൻമാരായിരുന്ന മഹാകവി വള്ളത്തോൾ, മഹാകവി ഉള്ളൂർ, ജി. ശങ്കരക്കുറുപ്പ്, പ്രഫസർ ജോസഫ് മുണ്ടശ്ശേരി തുടങ്ങിയവർ അശ്രുധാരയെ മുക്തകണ്ഠം പ്രശംസിച്ചുകൊണ്ട് അഭിപ്രായങ്ങൾ രേഖപ്പെടുത്തി. അന്നത്തെ പത്രമാസികകളിലെ നിരൂപണപംക്തികളിൽ അശ്രുധാരയെക്കുറിച്ച് കനപ്പെട്ടു അഭിപ്രായങ്ങൾ വന്നിരുന്നു.

അശ്രുധാരയ്ക്ക് അവതാരിക എഴുതിയിരിക്കുന്നത് വ്യാസ മഹാഭാരതം മലയാളത്തിലേക്ക് ഗദ്യ വിവർത്തനം ചെയ്ത വിദ്വാൻ കെ. പ്രകാശമാണ്. ആദ്യപതിപ്പിൽ മലയാള സാഹിത്യത്തിൽ അന്ന് നിറഞ്ഞു നിന്നിരുന്ന ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസാണ് അഭിപ്രായം എഴുതിയിട്ടുള്ളത്. മഹാകവി വള്ളത്തോളിന്റെ സുപ്രസിദ്ധമായ മഗ്ദലനമറിയം ഖണ്ഡകാവ്യത്തിന് അവതാരിക എഴുതാൻ മാത്രം ഔന്നത്യം പ്രാപിച്ച ചിത്രമെഴുത്തിന്റെ വാക്കുകൾ എന്തുകൊണ്ടും വിലപ്പെട്ടതായിരുന്നു.

രണ്ടാം പതിപ്പിലേക്ക് ഒരു ആസ്വാദനം എഴുതിത്തരണമെന്ന് കണ്ടനാട് ഇടവകയുടെ മെത്രാപ്പോലീത്തായായിരുന്ന ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയോട് (പിന്നീട് ഔഗേൻ ബാവ) ശ്രീ ജോസഫ് ചെറുവത്തൂർ ആവശ്യപ്പെടുകയുണ്ടായി. ചെറുവത്തൂരിന്റെ മുൻപിൽ വെച്ചു തന്നെ നല്ലൊരു സാഹിത്യ ആസ്വാദകനായ തിരുമേനി ഗ്രന്ഥം വായിക്കുവാൻ തുടങ്ങി. പകുതിയെ വായിച്ചിട്ടുണ്ടാവുകയുള്ളു. തിരുമനസ്സിലെ കണ്ണുകളിൽ നിന്നും കണ്ണുനീർധാരധാരയായി ഒഴുകുവാൻ തുടങ്ങി. അശ്രുധാരയിലെ ഹൃദയത്തിൽ തട്ടുന്ന കരുണരസംവഴിഞ്ഞൊഴുകുന്ന ശ്ലോകങ്ങൾ ആരുടെ മനസ്സിനെയും അലിയിപ്പിക്കാൻ പോന്നവയായിരുന്നു. കണ്ണുനീർവീണ് കാഴ്ച പതറിപ്പോയ തിരുമേനിക്ക് പുസ്തകം വായിച്ചു തീർക്കാൻ പ്രയാസമായി. തിരുമേനി കല്പിച്ചതനുസരിച്ച് പുസ്തകത്തിലെ ബാക്കി ഭാഗം ചെറുവത്തൂർ വായിച്ച് കൊടുക്കേണ്ടതായിവന്നു. 'ശ്രീചെറുവത്തൂരിന്റെ' 'അശ്രുധാര' എന്ന വിലാപകാവ്യം അശ്രുധാരയോടു കൂടിയാണ് നാം വായിച്ചത് എന്ന്

☞☞



തിരുമേനി അഭിപ്രായം രേഖപ്പെടുത്തികൊടുത്തു. രണ്ടാം പതിപ്പിൽ ഔഗേൻ തിരുമേനിയുടെ അഭിപ്രായം പ്രമുഖസ്ഥാനത്തു തന്നെ അച്ചടിച്ചിട്ടുണ്ട്.

വിലാപകാവ്യങ്ങൾ മലയാള സാഹിത്യത്തിൽ പൊതുവെ കുറവാണ്. ഓർത്തഡോക്സ് സഭയിലെ മറ്റ് ഏതെങ്കിലും വൈദികന്റെ ചരമത്തെക്കുറിച്ച് ഇത്രലക്ഷണമൊത്ത ഒരു വിലാപകാവ്യം രചിച്ചിട്ടുണ്ടോഎന്ന് സംശയമാണ്. വേദപുസ്തകത്തിലെ സങ്കീർത്തനങ്ങൾ കവിതയിലാക്കി വിശുദ്ധ കാവ്യ സങ്കീർത്തനം എന്ന ഒരു വിലപ്പെട്ട കൃതി ശ്രീ ജോസഫ് ചെറുവത്തൂർ രചിച്ചിട്ടുണ്ട്. മാത്യൂസ് പ്രഥമൻ ബാവ അത് വായിച്ച് സംപ്രീതനായി ഒരു ആശംസാ സന്ദേശം ശ്രീ ചെറുവത്തൂരിനു അയച്ചു കൊടുക്കുക ഉണ്ടായി. 1985 മാർച്ച് 29-ാം തീയതി ശ്രീ ചെറുവത്തൂർ 79-ാമത്തെ വയസ്സിൽ നിര്യാതനായി. ആർത്താറ്റ് വലിയ പള്ളി സെമിത്തേരിയിൽ കബറടക്കി അനേകം കൃതികളുടെ രചയിതാവായ ശ്രീ ജോസഫ് ചെറുവത്തൂരിന്റെ ഛായാ ചിത്രം തൃശൂർ കേരളസാഹിത്യ അക്കാദമിഹാളിൽ സാഹിത്യനായകന്മാരുടെ ചിത്രങ്ങളുടെ കൂടെ സ്ഥാപിച്ചിട്ടുണ്ട്. ●

19-ാം പേജിൽ നിന്നു തുടർച്ച

ഡൽഹിയിലെ തിരക്കിട്ട ജീവിതത്തിൽ നിന്ന് വിട്ടുമാറി, പ്രശാന്തമായ അന്തരീക്ഷത്തിൽ സമയം ചെലവിടുവാൻ തക്കവണ്ണം ഒരു ധ്യാനനിലയം നിർമ്മിക്കണമെന്ന്. അതിനുവേണ്ടി ഹരിയാനയിലെ ആരാവലി മല നിരയിൽ മനോഹരമായ ഒരു സ്ഥലം (രണ്ട് ഏക്കർ) വാങ്ങി ഒരു മന്ദിര സമുച്ചയം നിർമ്മിക്കാനുള്ള പകുതി പണി കഴിഞ്ഞു. അപ്പോഴേക്കും തിരുമേനി നിത്യ വിശ്രമത്തിലേക്കു വേർപെട്ടതിനാൽ അത് അപൂർണ്ണമായി കിടക്കുന്നു. അബുദബി ഇടവകക്കാർ അതിന്റെ പൂർത്തീകരണം ഏറ്റെടുത്തിരിക്കുകയാണെന്നറിയുന്നു. അത് എത്രയും പ്രശംസാർഹമായ കാര്യമാണ്. ഡൽഹിയിൽ നിന്ന് 50 കി.മീ/ മാത്രം ദൂരമുള്ള ആ നിലയം ഡൽഹി ഭദ്രാസനത്തിന് ഒരു നല്ല ധ്യാന കേന്ദ്രമായിത്തീരുമെന്നു പ്രത്യാശിക്കുന്നു. സഹായ ഹസ്തം നീട്ടിക്കൊടുക്കുവാൻ കഴിവുള്ള ഉദാരമതികളും സഭാസ്നേഹികളും മുമ്പോട്ടു വരുമെന്നു പ്രതീക്ഷിക്കുന്നു. ചെക്ക്/ഡ്രാഫ്റ്റ് ഇവ അയയ്ക്കേണ്ട വിലാസം:-

**1. Sophia Soceity-Shantigram**
**The Delhi Orthodox Diocesan, Council**

**2. Institutional Area, Tughlakalbad**
**NewDelhi-62** ●

## ഉപ്പാണ്ടിമാപ്ല

**റോണി, കോടുകുളഞ്ഞി**

*കാർട്ടൂണിൽ ചേർക്കുന്ന പേരുകളും, കഥാപാത്രങ്ങളും സാങ്കല്പികമാണ്. ആരെയും വ്യക്തിപരമായി പരാമർശിക്കുവാൻ ഉദ്ദേശിച്ചല്ലാത്ത കാർട്ടൂൺ ചിത്രീകരണങ്ങളെ നർമ്മഭാവത്തിൽ തന്നെ എടുക്കാൻ താല്പര്യപ്പെടുന്നു. - പത്രാധിപർ*

"എന്റെ സമ്പത്തെന്നു ചൊല്ലുവാൻ..... വേറെയില്ലൊന്നും....."

കൺവെൻഷൻ

അത് നാളത്തെ പത്രത്തിൽ അറിയാം...

അന്ധനായി തീർത്തിടല്ലേ... ദൈവമേ...



# ഞായർദിന ചിന്തകൾ

ഫാ. ജോസഫ് സാമുവേൽ കറുകയിൽ

## മെയ് 27
## പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായർ
## വി. യോഹന്നാൻ 17:13-26, 10:17-22

പെന്തിക്കോസ്തിക്കു മുമ്പുള്ള ഈ ഞായറാഴ്ച യേശു ക്രിസ്തുവിന്റെ മഹാ പുരോഹിത പ്രാർത്ഥനയിലെ ചില ഭാഗങ്ങളാണ് ചിന്താവിഷയം.. കർത്താവിന്റെ പ്രാർത്ഥനയാണ് വി. യോഹ. 17-ാം അദ്ധ്യായം. മഹാപുരോഹിതനായ കർത്താവ് സ്വർഗ്ഗത്തിലേക്കു നോക്കി പ്രാർത്ഥിച്ച പ്രാർത്ഥന, അതാണ് മഹാപുരോഹിത പ്രാർത്ഥന. പ്രാർത്ഥനയിലൂടെ മനസ്സിലെ ആഗ്രഹങ്ങൾ പുറത്തു വരുന്നു. പ്രാർത്ഥനയിലൂടെ ദൈവത്തോടു സംസർഗ്ഗം ചെയ്യുന്നു. കർത്താവിന്റെ ഈ പ്രാർത്ഥനയിലെ ചില വിഷയങ്ങൾ. വിശകലനം ചെയ്യാം. പിതാവേ, എന്നു സംബോധന ചെയ്തു കൊണ്ട് ആരംഭിക്കുന്ന പ്രാർത്ഥനയിൽ കർത്താവിന്റെ മനസ്സുകാണാം.

**1. അവന്റെ സന്തോഷം നമ്മിൽ പൂർണ്ണമാകേണ്ടതിന് ആഗ്രഹിക്കുന്നു.** വാക്യം 13.

ഈ ലോകത്തിൽ വെച്ചു കർത്താവു പ്രാർത്ഥിക്കുന്നു "എന്റെ സന്തോഷം അവർക്ക് പൂർണ്ണമാകേണ്ടതിന്". കർത്താവിന്റെ സന്തോഷം നമ്മുടെ ഉള്ളിൽ പൂർണ്ണമാകേണ്ടതിന് അവൻ ആഗ്രഹിക്കുന്നു. എത്ര മനുഷ്യരുടെ ഉള്ളിലാണ് അവന്റെ സന്തോഷം ഇന്നുള്ളത്. അവൻ തരുന്ന സന്തോഷം പ്രശ്നരഹിതമായ ഒരു അവസ്ഥ ആകണമെന്നില്ല. എന്നാൽ അവന്റെ സന്തോഷം ഉള്ളിൽ പൂർണ്ണമാകുമ്പോൾ അവ 'കൊള്ള പങ്കിടുമ്പോൾ ഉള്ളതിലും ധ്യാനവും വീണ്ടും ഒന്നിച്ചു വർദ്ധിക്കുമ്പോൾ ഉള്ളതിലും അധികം സന്തോഷം ആയിരിക്കും' അങ്ങനെയുള്ളവർ സമാധാനത്തോടെ കിടന്നുറങ്ങും. അവർ നിർഭയരായി വസിക്കും.

**2. ദുഷ്ടന്റെ കൈയിൽ അകപ്പെടാതവണ്ണം കാത്തുകൊള്ളുവാൻ പ്രാർത്ഥിക്കുന്നു.** വാക്യം 15

പൈശാചികന്റെ പിടിയിൽ നിന്നു മാനവലോകത്തെ വിടുവിക്കുവാനാണ് അവൻ ക്രൂശുമരണം വരിച്ചത്. പിശാചിന്റെ കൈയിൽ അകപ്പെടാതെന്നും ആയിരിക്കുവാൻ അവൻ പ്രാർത്ഥിക്കുന്നു. ലോകം ഇന്ന് പിശാചിന്റെ കൈയിലാണോ? നാം പിശാചിന്റെ കൈയിലെ ആയുധങ്ങളോ? സഭയായി, സമൂഹമായി പിശാചിന്റെ പ്രവർത്തന കളരിയോ? അവൻ പ്രാർത്ഥന തുടരുന്നു, ദുഷ്ടന്റെ കൈയിൽ അകപ്പെടാതെ കാക്കണമേ. കർതൃപ്രാർത്ഥനയിലും ഇവ പഠിപ്പിക്കുന്നു.

**3. സത്യത്താൽ വിശുദ്ധീകരിക്കപ്പെടുവാൻ പ്രാർത്ഥിക്കുന്നു.** വാക്യം 17

സത്യം എന്നാൽ എന്ത്? എന്ന് പീലാത്തോസ് ചോദിച്ചു. ഇന്നത്തെ എല്ലാ രംഗങ്ങളിലെയും കാര്യം ഇതാണ്. എന്താണ് സത്യം? എവിടെയാണ് സത്യം? സത്യത്തിനെവിടെയാണ് വില? സത്യം ഒരു പരാജയമായി പലരും കരുതുന്നുണ്ടാവാം. എന്നാൽ കർത്താവ് പ്രാർത്ഥിക്കുന്നു. നാം സത്യത്താൽ വിശുദ്ധീകരിക്കപ്പെടണം.

**4. നാം ഒന്നായിരിക്കുന്നതിന് അവൻ പ്രാർത്ഥിക്കുന്നു.** വാക്യം.23

മഹാപുരോഹിത പ്രാർത്ഥനയിലെ പ്രധാന വിഷയമാണ് ഐക്യത്തിനുവേണ്ടിയുള്ള കർത്താവിന്റെ ആഗ്രഹം. നീ എന്നെ അയച്ചിരുന്നു എന്നു ലോകം അറിയേണ്ടതിനു നാം ഒന്നായിരിക്കുന്നപോലെ ദൈവമക്കൾ ഐക്യത്തിൽ കഴിവാൻ അവൻ ആഗ്രഹിക്കുന്നു. ദൈവത്തിന്റെ മക്കൾ എന്നഭിമാനിക്കുന്നവരിലെ ഭിന്നതകൾ നിശ്ചയമായും ലോക മുമ്പാകെ അപമാനവും സാക്ഷ്യത്തിനെതിരുമാണ്. കർത്താവിന്റെ പ്രാർത്ഥനയ്ക്കെതിരാണ്.

**5. കർത്താവ് ഇരിക്കുന്നിടത്ത് നാമും ഇരിക്കണം എന്ന് പ്രാർത്ഥിക്കുന്നു.** വാക്യം 24

അനുതപിച്ചവനോട് പറഞ്ഞു, നീ ഇന്ന് എന്നോടുകൂടെ പറുദീസായിൽ ഇരിക്കും. അവൻ ആയിരിക്കുന്നിടത്ത് നാമും ആയിരിക്കണം എന്നതാണവന്റെ പ്രാർത്ഥന. സാധാരണ നേതാക്കൾ ആരും ആഗ്രഹിക്കാത്തതാണിത്. ഞാൻ ആയിരിക്കുന്നിടത്ത് ഒരുത്തനും കടന്നു വരരുത് എന്നാണ് നമ്മുടെ ചിന്ത. എന്റെ സ്ഥാനത്ത് മറ്റാരും ആകരുത്. നാം ഇന്ന് ഓടുന്ന ഓട്ടത്തിന്റെ പ്രധാന കാര്യം, നാം ആയിരിക്കുന്നിടത്ത് കയറാൻ സാധ്യതയുള്ളവരെ വെട്ടിനിരത്താനാണല്ലോ. പക്ഷെ ലോകരക്ഷകന്റെ പ്രാർത്ഥന,ഞാൻ ആയിരിയ്ക്കുന്നിടത്ത് എന്റെ ജനം ആയിരിക്കണം എന്നാണ്.

## ജൂൺ 3.
## പെന്തിക്കോസ്തി ഞായർ
## വി. യോഹന്നാൻ 15:1-14

യേശുക്രിസ്തുവിന്റെ ഉയർപ്പിനുശേഷം 40 ദിവസം, ഭൂമിയിൽ വിവിധ സന്ദർഭങ്ങളിലായി വിശ്വാസസമൂഹത്തിന് പ്രത്യക്ഷപ്പെടുകയും, അവൻ സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പായി അറിയിച്ചു. നിങ്ങൾ യറുസലെം വിട്ടുപോകാതെ വാഗ്ദത്തം ചെയ്ത പരിശുദ്ധാത്മാവിനായി കാത്തിരിക്കണം എന്ന്. അതിൽ പ്രകാരം സെഹിയോൻ മാളികയിൽ കൂടിവന്ന 120 പേർ സംഘത്തിലേക്ക് പരിശുദ്ധാത്മാവ് കടന്നു വന്ന വലിയ ദിവസമാണിന്ന്. വളരെയധികം പഠനം ആവശ്യമായവിഷയമാണിത്. എന്നാൽ ഈ ചെറിയ കുറിപ്പിൽ അതിനു കഴികയില്ലല്ലോ.

പരിശുദ്ധാത്മാവ് ഒരു ശക്തിമാത്രമല്ല പിന്നെയോ ഒരു വ്യക്തിയാണ്. ത്രിത്വത്തിൽ മൂന്നാമനാം ദൈവം. പരിശുദ്ധാത്മാവിനെ എന്തിനു നമുക്കു തന്നു?

**1. പരിശുദ്ധാത്മാവ് പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ബോധം വരുത്തുന്നു** യോഹന്നാൻ 16:8

ആത്മനിറവു പ്രാപിച്ചു കടന്നു പോകുന്ന നമുക്ക് ഈ അനുഭവം ഉണ്ടോ? പാപത്തെക്കുറിച്ചു ബോധം ഉണ്ടോ? ആത്മപ്രശംസയും സ്വയനീതീകരണവും പൊങ്ങച്ചവും, പൊള്ളയായ ആത്മീയ അഹങ്കാരവും കൊണ്ട് സംതൃപ്തരായി നടക്കുന്ന നമുക്ക് പാപബോധം വരുത്തുന്നത് പരി



ഞായർദിന ചിന്തകൾ

ശുദ്ധാത്മാവാണ്.

അനീതി മാത്രം നടമാടുന്ന എല്ലാ രംഗങ്ങളിലും നീതി ബോധം എവിടെ? നീതിയെക്കുറിച്ചു ബോധം വരുത്തുന്നത് പരിശുദ്ധാത്മാവാണ് ന്യായവിധി എന്ന സത്യം ബോധ്യപ്പെടുത്തുന്നതും പരിശുദ്ധാത്മാവാണ്. ഇന്ന് ഈ മൂന്നു ബോധവും നഷ്ടപ്പെട്ട ഒരു അവസ്ഥ കാണാം. അതിന് മാറ്റം വരണമെങ്കിൽ പെന്തിക്കോസ്തി വെറും ചടങ്ങായാൽ പോരാ അനുഭവമായി മാറണം.

**2) പരിശുദ്ധാത്മാവു നമ്മെ സകല സത്യത്തിലും വഴി നടത്തുന്നു.** യോഹ. 16:13

സത്യവും നീതിയും നഷ്ടപ്പെട്ട ഇക്കാലത്ത് സത്യത്തിലേക്കു നടത്തുന്നത് പരിശുദ്ധാത്മാവാണ്. ആത്മനിറവുള്ളവരെന്നഭിമാനിക്കുന്നവരിൽ സത്യം കാണുന്നില്ലെങ്കിൽ ചിന്തിക്കുക. നമ്മെ ഭരിക്കുന്ന ആത്മാവ് ഏത്.

**3) ദൈവാത്മാവു വരുമ്പോൾ നാം അവന്റെ സാക്ഷികൾ ആകും.** യോഹ. 15:26

സത്യാത്മാവ് വരുമ്പോൾ ദൈവത്തെക്കുറിച്ചു നമ്മോടു സാക്ഷിക്കും. നാം അവന്റെ സാക്ഷികൾ ആവുകയും ചെയ്യണം. അതാണ് ആത്മപ്രവൃത്തി. നമ്മുടെ വാക്ക്, പ്രവൃത്തി, ജീവിതം എന്നിവയെല്ലാം ആത്മാവിന്റെ സാക്ഷ്യത്തിന് മുഖാന്തിരമാക്കണം.

**4. കാര്യസ്ഥൻ സകലവും ഉപദേശിച്ചു തരികയും അവൻ പറഞ്ഞത് നമ്മെ ഓർമ്മപ്പെടുത്തുകയും ചെയ്യുന്നു.** യോഹന്നാൻ 14:26

ദൈവീക ഉപദേശങ്ങളുടെയും പഠനങ്ങളുടെയും അടിസ്ഥാന ഗുരു പരിശുദ്ധാത്മാവാണ്. അപ്പൊസ്തൊലന്മാരുടെ ജ്ഞാനം ആത്മാവു കൊടുത്ത ഉപദേശങ്ങളാണ്. പരിശുദ്ധാത്മാവാണ് വചനത്തിന്റെ പൊരുൾ തിരിച്ചു തരുന്നത്? ജീവിതത്തിൽ നമ്മെ ഓർമ്മപ്പെടുത്തുന്നതും ആത്മാവാണ്.

**5. മറ്റൊരു കാര്യസ്ഥനായി അവൻ എന്നേക്കും കൂടെ ഇരിക്കുന്നു.** യോഹ. 16:16

പരിശുദ്ധാത്മാവ് കാര്യസ്ഥനാണ്, ആശ്വാസ പ്രദനാണ്, എന്നാലും നമ്മോടു കൂടെ ഇരിക്കുന്നവനുമാണ്. നമ്മോടുകൂടെ എന്നേക്കും ഇരിക്കുവാനായി വന്നവനാണ് പരിശുദ്ധാത്മാവ്. "നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും നിങ്ങൾ അറിയുന്നില്ലേ" 1കൊരി. 3:16

**ജൂൺ 10**
**പെന്തിക്കോസ്തിക്കുശേഷം ഒന്നാം ഞായർ**
**വി. യോഹന്നാൻ 6:26-35**

യേശുവിനെ തിരഞ്ഞു കഫർന്നഹൂമിൽ എത്തിയ ജനം അവനെ കണ്ടപ്പോൾ റബ്ബീ നീ എപ്പോൾ ഇവിടെ വന്നു എന്നു ചോദിച്ചു. യേശു അവരോടു സംസാരിക്കുന്ന വിഷയങ്ങളാണ് ഇന്നത്തെ ചിന്താവിഷയം.

**1. ദേഹരക്ഷയ്ക്കായി മാത്രം ദൈവത്തെ അന്വേഷിക്കുന്നവർ**

യേശു പറഞ്ഞു, നിങ്ങൾ അപ്പം തിന്നു തൃപ്തരായതിനാൽ ആണ് എന്നെ അന്വേഷിക്കുന്നത്. കഴിഞ്ഞ ദിവസം യേശു കൊടുത്ത അപ്പം തിന്ന ജനം ഇന്നും അവനെ അവിടെ അന്വേഷിച്ചു. കാണാതായപ്പോഴാണ് ഇവിടെയുണ്ടെന്നറിഞ്ഞ് എത്തിയത്. അവർ യേശുവിനെ അന്വേഷിക്കുന്നത് നല്ലതു തന്നെ. പക്ഷെ ഉദ്ദേശം ദേഹരക്ഷമാത്രമാണ്. ദേഹരക്ഷയെക്കാൾ പ്രധാനം ആത്മരക്ഷയാണ് എന്ന് യേശു പഠിപ്പിക്കുന്നു.

**2. നിത്യജീവന്റെ ആഹാരം സാക്ഷാൽ ക്രിസ്തു തന്നെ.**

നിത്യജീവൻ തരുവാൻ വന്നിരിക്കുന്നവനെ പിതാവാം ദൈവം മുദ്രയിട്ടിരിക്കുന്നു. അതിനാൽ അവൻ നമുക്ക് അതു തരും. അവനെ ഉൾക്കൊള്ളുന്നതാണ് നിത്യജീവന്റെ ആഹാരം.

**3) യേശു സ്വർഗ്ഗത്തിൽ നിന്നു വന്ന മന്നയാകുന്നു.**

പുറപ്പാടു പുസ്തകം 16-ാം അദ്ധ്യായം 31-ൽ മന്നായെക്കുറിച്ചു കാണാം. യിസ്രയേൽ ജനത്തിനു മരുഭൂമിയിൽനൽകിയ ആഹാരം. "അതു കൊത്തബാലരിപോലെയും വെള്ളനിറമുള്ളതും തേൻ കൂടിയ ദോശയോടൊത്ത രുചിയുള്ളതും ആയിരുന്നു".

a) കൊത്തബാലരിപോലെ ചെറുതായി തീർന്ന വലിയവനാണ് യേശു എന്ന ജീവമന്നാ.

b) വെണ്മനിറമുള്ളത്. എന്നാൽ അവൻ വെണ്മയുള്ളവനും, പരിശുദ്ധനുമാണ്. പാപമൊഴികെ നമ്മോടു സമൻ. വെണ്മയും ചുവപ്പും ഉള്ള സർവ്വാംഗസുന്ദരനാണവൻ. മാലാഖമാർ പുകഴ്ത്തുന്ന പരിശുദ്ധനാണവൻ.

c) തേൻകൂട്ടിയ ദോശപോലെ രുചിയുള്ള മന്നായാണവൻ. അവനെ ഉൾക്കൊണ്ടാൽ മനുഷ്യജീവിതം രുചിയുള്ളതും ആസ്വാദ്യവുമായി മാറും.

**ജൂൺ 17**
**പെന്തിക്കോസ്തിക്കുശേഷം രണ്ടാം ഞായർ**
**വി. മത്തായി 10:5-16**

കർതൃശിഷ്യരായ പന്ത്രണ്ടു അപ്പൊസ്തൊലന്മാരെ തെരഞ്ഞെടുത്തശേഷം അവർക്കു നൽകുന്ന നിർദ്ദേശങ്ങളും പ്രവർത്തന വിധങ്ങളും വിശദീകരിക്കുന്നതാണ് ഇന്നത്തെ വേദഭാഗം.

**1. യിസ്രയേൽ ഗൃഹത്തിലെ കാണാതെ പോയ ആടുകളെ ആദ്യം അന്വേഷിക്കുക.**

ജാതികളുടെ അടുക്കൽ പോകുന്നതിനു മുൻപ് ആദ്യം യിസ്രയേൽഗണത്തിലെ കാണാതെ പോയ ആടുകളെ അന്വേഷിക്ക. കാണാതെ പോയ ആടുകളെ തെരഞ്ഞ് കൊണ്ടുവരുകയാണ് ആദ്യ ഉദ്യമം. ആടുകളെ ആട്ടി ഓടിക്കുന്നതല്ല നല്ല ഇടയന്റെ ദൗത്യം. ആടുകൾക്ക് ന്യൂനതകൾ ഉണ്ടാവാം. പക്ഷെ അവയെ പരിഹരിക്കാൻ പ്രേരിപ്പിക്കുകയും അവയെ കണ്ടെത്തുകയുമാണ് പ്രധാന ദൗത്യം. ആടുകൾ അകലുന്നെങ്കിൽ ശാന്തമായി കാരണം കണ്ടെത്തി അവയെ അടുപ്പിക്കുവാൻ ഇടയന്മാർക്ക് ചുമതലയുണ്ട്.

**2. അവരെ ദൈവരാജ്യത്തിന് യോഗ്യരാക്കുക.**

ദൈവരാജ്യം സമീപിച്ചിരിക്കുന്നു, എന്ന സന്ദേശം അവരെ അറിയിക്കുകയും അതിലേക്ക് അവരെ യോഗ്യരാക്കുകയുമാണ് ഇടയന്റെ അടുത്ത ചുമതല. ദൈവരാജ്യത്തിനൊരുക്കുവാൻ ആത്മീയരോഗികളെ സൗഖ്യമാക്കണം. പാപത്തിൽ മരിച്ചവരെ

*ശേഷം 27-ാം പേജിൽ*

# സഭയെക്കുറിച്ച് ചില നിരീക്ഷണങ്ങൾ

ജി.എം. തരകൻ കൊട്ടരാക്കര

10-03-1994 ൽ പരിശുദ്ധ ബാവാ തിരുമേനി ദേവലോകം അരമനയിൽ ആത്മീയ പ്രവർത്തകരുടെ ഒരു യോഗം വിളിച്ചുകൂട്ടി. സഭയുടെ ഇന്നത്തെ മന്ദീഭാവത്തിൽ നിന്ന് ഉണർവ്വും ഉന്മേഷവും ലഭിക്കുവാനുള്ള നിർദ്ദേശങ്ങൾ ചർച്ച ചെയ്തു. തുടർന്ന് എന്തെങ്കിലും നടപടിയുണ്ടായോ? എന്നെങ്കിലും മറ്റൊരവസരത്തിൽ ആശയവിനമയത്തിന് ഒരവസരമുണ്ടായോ? നമ്മുടെ സഭയ്ക്ക് ഒരു ശുദ്ധീകരണവും നവീകരണവും ആവശ്യമെന്ന് പരിശുദ്ധ പിതാവ് കല്പിച്ചിരിക്കുന്നു(2000 മാർച്ച്, കാതോലിക്കാബാവായുടെകത്ത്). അത് എവിടെ ആരംഭിക്കണം. യെശ. 3-12, 9-16 വാക്യങ്ങൾ ഓർത്തു പോകുന്നു. സഭയേ നേർവഴി നടത്തുന്നതിനായി തെരഞ്ഞെടുത്ത് അഭിഷേകം ചെയ്യപ്പെട്ട അധിപന്മാർ അതിന്റെ ആത്മീയ പ്രവർത്തനങ്ങളിൽ എന്തു നേതൃത്വം കൊടുക്കുന്നു. വർഷാരംഭത്തിൽ ചുമതലക്കാരെ വിളിച്ചുകൂട്ടി ഒരു വർഷത്തെ പ്രവർത്തന പരിപാടിക്ക് രൂപരേഖ തയ്യാറാക്കുകയും ഇടവകതലം വരെയുള്ള പ്രവർത്തകരേ ബോധവൽക്കരിക്കുകയും ചെയ്തു നടപ്പിലാക്കുവാൻ എന്തു ചെയ്യുന്നു. ഇടയ്ക്കിടയ്ക്കു പ്രവർത്തകരേ വിളിച്ചു കൂട്ടി പ്രവർത്തനങ്ങൾ വിലയിരുത്തുവാൻ മറ്റാരുണ്ട്. മറ്റൊരു സഭയുടെ ഈ വർഷത്തെ സണ്ടേസ്ക്കൂൾ പാഠ്യപദ്ധതി "Come to Jesus Bring every Child to Jesus" എന്ന തലക്കെട്ടിൽ ചെറു പുസ്തകമാക്കി പ്രവർത്തകർക്കതിൽ വേണ്ട പരിജ്ഞാനവും പരിശീലനവും നൽകുന്നു. നാമോ? ആത്മീയ സംഘടനകൾ വേണ്ടത്ര നേതൃത്വമില്ലാത്തതുകൊണ്ട് അനാഥമാണ്. ഇടവകതലങ്ങളിൽ മർത്തമറിയം സമാജം, സുവിശേഷസംഘം, യുവജനസമാജം തുടങ്ങിയവയെല്ലാം നിദ്രാവസ്ഥയിലാണ്. വെള്ളിയാഴ്ച കൂടുന്ന പ്രാർത്ഥനാ യോഗങ്ങൾ നയിക്കുവാൻ ഒരു നേതൃസംവിധാനവുമില്ല. ഇടവകതലം മുതലുള്ള ആത്മീയ പ്രവർത്തനങ്ങൾ സജീവമാക്കി പുഷ്ടിപ്പെടുത്താതെ നമുക്കു രക്ഷയില്ല.

കഴിഞ്ഞ 10 വർഷത്തെ സ്ഥിതിവിവരക്കണക്കുകൾ പരിശോധിച്ചാൽ ആരെല്ലാം സ്വന്ത ഉത്തരവാദിത്തം വിട്ട് എത്രനാൾ വിദേശത്തായിരുന്നു. സ്വന്ത ഭവനത്തേക്കാൾ മറ്റുള്ളവരേ സ്നേഹിക്കുന്നതെന്തിന്. മുൻകൂട്ടി തയ്യാറാക്കി സിനഡ് അംഗീകരിക്കുന്ന പദ്ധതികളാണോ ഇവ.

പരിശുദ്ധ പിതാവ് ചൂണ്ടിക്കാണിച്ചിട്ടുള്ള എല്ലാ കാര്യങ്ങളും അതീവ ശ്രദ്ധേയമാണ്.

**1) മദ്യപാനം.**

മദ്യപാനത്തിനെതിരേയുള്ള ബോധവൽക്കരണത്തിന് സഭ എന്തു ചെയ്യുന്നു. ഇടവക തലത്തിൽ അവരേ പിൻതിരിപ്പിക്കാൻ വല്ല നടപടിയുമുണ്ടോ? ഈയിടെ മറ്റൊരു മതസംഘടനയുടെ നേതാവ് മദ്യവില്പനക്കാരിൽ ഭൂരിപക്ഷവും ക്രിസ്ത്യാനികളാണെന്ന് പ്രസ്താവിച്ചു. ഇത്തരം വില്പനക്കാരുടെ മുമ്പിൽ കൈനീട്ടാതെ അവരുടെ നേരേ വിരൽ ചൂണ്ടുവാൻ വല്ല സംരംഭമുണ്ടോ? ഇടയനില്ലാത്ത ആടുകളേപ്പോലെ ചിന്നിയവരും കുഴഞ്ഞവരുമായി.....

**2) സത്യസന്ധതയില്ലാത്ത കൈക്കാരന്മാർ.**

*എമ്പ്രാനപ്പം കട്ടു ഭുജിച്ചാൽ അമ്പലവാസികളൊക്കെ കക്കും* എന്നൊരു പഴഞ്ചൊല്ലുണ്ട്. 25 ലക്ഷം ഓർത്തഡോക്സ്കാരുടെ ആത്മീയ നേതൃത്വത്തിലേക്ക് തെരഞ്ഞെടുത്ത് അഭിഷേകം ചെയ്യപ്പെടുകയും തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശെടുത്ത് അവനേ അനുഗമിക്കാനിറങ്ങി പുറപ്പെടുകയും ചെയ്യുന്ന ആത്മീയ സ്ഥാനികളുടെ പണമിടപാടുകൾ സുതാര്യമായിരിക്കണം. ആരോടും ഉത്തരവാദിത്തവും കടപ്പാടുമില്ലാതെ പണം കൈകാര്യം ചെയ്യുന്ന രീതി കീഴ്സ്ഥാനികളിൽ സത്യബോധം ഉണ്ടാക്കത്തില്ല. അവരിലേക്കും ദ്രവ്യാഗ്രഹം ഊർന്നിറങ്ങുന്നു. ആഭ്യന്തരമായി സഭയുടെ എല്ലാ തലങ്ങളിലുമുള്ള കേസുകളിൽ പണത്തിന്റെയും ആധിപത്യത്തിന്റെയും ലക്ഷ്യമുണ്ട്. ഇതവസാനിപ്പിക്കാൻ നമുക്കു കഴിയണം. അപ്പോൾ കുറ്റക്കാരുടെ നേർക്ക് വിരൽ ചൂണ്ടാം. "ബഡ്ജറ്റ്"പ്പണം വാങ്ങി സഭാസന്ധാരണം നടത്താം എന്ന് ചിന്തിച്ച നാളിൽ സഭ കർത്താവിൽ നിന്ന് അന്യപ്പെട്ടു എന്ന് ചിന്തിക്കുന്നവരുണ്ട്. സഭ കർത്താവിന്റേതാണ്. അതു പണിയുന്നതും പരിപാലിക്കുന്നതും കർത്താവാണ്. അതിനുള്ള മുഖാന്തിരങ്ങളേക്കുറിച്ച് ഇവിടെ ഭാരപ്പെടേണ്ടാ. പണം കൈകാര്യം ചെയ്യുമ്പോൾ യൂദാമാരും ആഖാൻമാരും ഉണ്ടാവും. അപ്പോ. 8 "നിന്റെ ഹൃദയം ദൈവസന്നിധിയിൽ നേരുള്ളതല്ലായ്കയാൽ നിനക്കു ഈ കാര്യത്തിൽ പങ്കും ഓഹരിയുമില്ല" എന്ന അശരീരികേൾക്കും. പരിശുദ്ധാത്മവ്യാപാരവും ദൈവകൃപയും നഷ്ടപ്പെടും. "ബെഡ്ജറ്റ്"യിൽ ആരംഭിച്ച കേസുകൾ ഇന്നെവിടെ നില്ക്കുന്നു. പത്തു താലന്തുവെള്ളിയും ആറായിരം ശേക്കൽ പൊന്നും പത്തുകൂട്ടം വസ്ത്രവുമായി വന്ന നയമാനേ ആശ്രമത്തിൽ ഏലിശാ കയറ്റിയില്ല. ദൂരെ വച്ച് സൗഖ്യമാക്കി വിട്ടു. പുറകേപോയ ഗേഹാസിക്കു കിട്ടി. നമുക്കും കിട്ടുന്നു. ആഖാന്മാരേയല്ല, ഏലിശാമാരേയാണ് നമുക്കാവശ്യം.

**3. വിവാഹമോചനം**

ദൈവകല്പനകളുടെ അജ്ഞതയും, ദ്രവ്യത്തിലുള്ളമോഹവും, അഹംഭാവവും, ഇന്ന് ഓർത്തഡോക്സ് സഭയേ തകർത്തിരിക്കുന്നു. വേദപുസ്തകത്തിലുള്ള ആഴമായ അറിവാണ് ദൈവകൃപയും ദൈവാശ്രയവും നമ്മിലുണ്ടാക്കുന്നത്. വചനമായ ദൈവത്തേയാണ് നാം അവിടെ കാണുന്നത്. അതു വേണ്ട പോലെ പഠിപ്പിക്കുവാൻ സഭയിൽ സംവിധാനമില്ല. സണ്ടേസ്ക്കൂൾ പാഠപദ്ധതിയിലും സഭാചരിത്രവും പല കുടുംബ ചരിത്രങ്ങളുമാണ് കൂടുതൽ. വേദം പഠിക്കുവാനും പഠിപ്പിക്കുവാനും ഉത്തരവാദപ്പെട്ടവർ ഒന്നും ചെയ്യുന്നില്ല. വിവാഹിതരാവുന്ന ദമ്പതിമാരിൽ എത്ര പേർ ആവ. 24-5 വായിച്ചിട്ടുണ്ട്. ലക്ഷക്ക

ണക്കിന് യുവതീ യുവാക്കളിൽ നിന്ന് ഒരു വിവാഹ നിശ്ചയം നടക്കുമ്പോൾ ഇത് ദൈവം കൂട്ടിച്ചേർത്തതാണെന്ന് അവരറിയുന്നില്ല. ഭാര്യയെ എടുക്കുമ്പോൾ വേദപുസ്തകത്തിലെ ഒരു മാനദണ്ഡവും സ്വീകരിക്കുന്നില്ല. ഒരു കൗൺസലിംഗും വേദപുസ്തകത്തിനപ്പുറമല്ല. അതുകൊണ്ട് കർത്തൃകല്പനകൾ ബാല്യത്തിലും യൗവ്വനത്തിലും ആഴമായി പഠിപ്പിക്കാൻ വ്യവസ്ഥയുണ്ടാവണം. ദൈവം കൂട്ടിച്ചേർത്തതിനേ മനുഷ്യർ വേർപിരിക്കരുത്, എന്ന കല്പന അറിയാവുന്നവർ ഓടി കോടതിയിൽ പോവില്ല. നമ്മുടേത് ആരാധിക്കുന്ന സഭയാണ്. പ്രസംഗിക്കുകയോ പഠിപ്പിക്കുകയോ ചെയ്യുന്നില്ല. വിശുദ്ധ കുർബ്ബാന രണ്ടാം ഭാഗം നാലാം അദ്ധ്യായവും കഴിയുമ്പോൾ ഒരു ചുമടു സ്വർണ്ണവും കൊണ്ടു വന്ന് ഒരു പാട്ടു നീട്ടിപ്പാടിയാൽ അതു ആരാധനയാവില്ല. പോരായെങ്കിൽ 5 രൂപ നേർച്ചയും കൊടുത്ത് കാര്യം സാധിക്കും. പോരേ? ഈ സ്ഥിതിക്ക് പരിഹാരമുണ്ടാവണം. ചില സ്ഥലത്തു ചെന്ന് പാറചുമന്ന് മലകയറിയും ഉരുൾ നടത്തിയും രക്ഷപെടാമെന്ന് വിശ്വസിക്കുന്ന ഓർത്തഡോക്സ്കാരുമുണ്ട്. ഇവനേ രക്ഷിക്കാൻ ഒരു മാർഗ്ഗമേയുള്ളൂ. രക്ഷയ്ക്കു ജ്ഞാനിയാക്കുവാൻ മതിയായ ദൈവവചനം...............

### 4 പെരുനാളുകൾ

വെടിവെച്ചും കമ്പം നടത്തിയും മദ്യപിച്ചു കൂത്താടി റാസ നടത്തിയും അനുഗ്രഹം നേടാമെന്ന് ജനം ഇന്നും വിശ്വസിക്കുന്നു. രണ്ടായിരം വർഷമായി ചെയ്തുപോയ തെറ്റുകൾക്ക് മാർപ്പാപ്പാ മാപ്പു ചോദിച്ചതിയിടെയാണ്. പെരുനാളുകളോടു ചേർന്ന് ഒരാഴ്ചത്തെ ആഴമായ ആത്മീയ ദൂതു നൽകി ജനത്തേ അനുതാപത്തിലേക്കും വിശുദ്ധ കുർബ്ബാനാനുഭവത്തിലേക്കും നയിക്കണം. അതിന് നേതൃത്വത്തിൽ എല്ലാ ഘടകങ്ങളും ശക്തമായ നിലപാട് എടുക്കണം. അപ്പോൾ മദ്യപാനം വെറിക്കൂത്ത് തുടങ്ങിയ പൈശാചിക പ്രവൃത്തികൾ നില്ക്കും. രണ്ടായിരം വർഷമായി ഇതു തുടരുന്നു. ആരുണ്ട് ഇതോർത്തു കരയാൻ? ഇന്നത്തെ സ്ഥിതി യഹ. 22-30-ൽ പറയുന്നതാണ്. ഇടിവിൽ നില്ക്കുവാൻ ഒരാളുമില്ല. വെടിയില്ലാത്ത സഭകളിൽ ദൈവസാന്നിദ്ധ്യമില്ലേ? 90-ലെ മലനട ദുരന്തത്തിനു ശേഷം തൃശൂർ പൂരത്തിനു പോലും വെടിക്കെട്ട് വേണ്ടെന്നു വച്ചു.

ഓർത്തഡോക്സ്കാരോ വ്യർത്ഥവും പിതൃപാരമ്പര്യവുമായ ഈ നടപ്പ്......

### 5) ആത്മീയപ്രസ്ഥാന നേതാക്കൾ.

എന്തു മാനദണ്ഡത്തിലാണ് ഇവരേ തിരഞ്ഞെടുക്കുന്നത്. പ്രവർത്തനപരിചയം, സന്നദ്ധത, വേദപരിജ്ഞാനം, സംഘടനാ പാടവം, സമർപ്പണ ജീവിതം ഇവയെങ്ങാനും മാനദണ്ഡമാക്കാറുണ്ടോ? ആത്മീയ പ്രസ്ഥാനങ്ങളുടെ തല്പ്പത്ത് പലപ്പോഴും അനാത്മീയരായവർ കടന്നുവന്ന് പ്രസ്ഥാനങ്ങളെ ഞെക്കിക്കൊല്ലുന്നു. സഭയിലെ ഉന്നത സ്ഥാനങ്ങൾ അലങ്കാരമായി കരുതുന്നവരാണ് പലരും. അവരുടെ പ്രവർത്തനങ്ങൾ വീക്ഷിച്ച് മാർഗ്ഗനിർദ്ദേശങ്ങൾ കൊടുക്കാനും ആരുമില്ല. ആവശ്യമായ എഴുത്തുപരീക്ഷ, ഇന്റർവ്യു ഇവ കഴിഞ്ഞ് യോഗ്യരായവരേ ആത്മീയ പ്രസ്ഥാനങ്ങൾ ഏൽപിക്കണം. ഇന്ന് ഓരോ സ്ഥാനത്തേക്കും ടെസ്റ്റു നടത്തി യോഗ്യത തെളിയിക്കുന്നവരേയാണല്ലോ നിയമിക്കുന്നത്. നീ പല സാക്ഷികളുടെ മുമ്പാകെ എന്നോടു കേട്ടതെല്ലാം മറ്റുള്ളവരേ ഉപദേശിപ്പാൻ സമർത്ഥരായ വിശ്വസ്ത മനുഷ്യരേ ഭരമേല്പിക്ക. (2 തിമൊ. 2-2)

*25-ാം പേജിൽ നിന്നു തുടർച്ച*

മാനസാന്തരപ്പെടുത്തണം. പാപകുഷ്ഠം ബാധിച്ചവരെ അതിൽ നിന്നു പിന്തിരിപ്പിക്കണം. പിശാചിനടിമകളെ വിടുവിക്കണം. പ്രാർത്ഥിക്കാതെയും ആരാധിക്കാതെയും മരിച്ചവരെ ഉയർപ്പിക്കണം. അങ്ങനെ ദൈവരാജ്യത്തിന് ജനത്തെ ഒരുക്കുകയാണ് സഭയുടെ, ഇടവകയുടെ, ഇടയന്മാരുടെ പ്രധാന ദൗത്യംഎന്ന് നാം ഓർക്കുന്നുവോ?

### 3. പട്ടണത്തിലും ഗ്രാമത്തിലും ഉള്ള യോഗ്യന്മാരെ തിരിക്കണം.

ഓരോ നാട്ടിലും കാര്യങ്ങൾ ഭംഗിയായി നടക്കുവാൻ ദൈവം ചില യോഗ്യന്മാരെ ഒരുക്കിയിട്ടുണ്ട്. ഓരോ ഇടവകയുടെയും ചരിത്രം നോക്കിയാൽ ആരെങ്കിലും ചില യോഗ്യന്മാരായവർ കഷ്ടപ്പെട്ടതു കൊണ്ടും ത്യാഗം സഹിച്ചതു കൊണ്ടുമാണ് പലതും നടന്നിട്ടുള്ളത് എന്നു കാണാം. അവരെ മറക്കരുത്. എന്നു കരുതി ഇന്നത്തെ സാഹചര്യത്തിൽ അവിടെ കുടിപാർക്കുന്നത് ആലോചിച്ചു മതി.

### 4. കൈക്കൊള്ളാത്ത വീടിനെയോ വ്യക്തിയേയോ ശപിക്കേണ്ടാ

കൈക്കൊള്ളാത്ത വിടിനെ ശപിക്കാനോ ശാപം ചൊരിയാനോ അനുവദിക്കുന്നില്ല. പരാതിയും വേണ്ടാ. പൊടികൂടി തട്ടിയിടുക. പ്രതികാരത്തിനുള്ള അവസരം ദൈവത്തിനു നൽകുക.

# രണ്ട് ട്രെയിനും അഞ്ച് വിമാനങ്ങളും വഴി ആറു പട്ടണങ്ങളിൽ

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്

പരുമല തിരുമേനിയുടെ ഊർശ്ലേം യാത്ര എന്ന ഗ്രന്ഥം യാത്രാ വിവരണ സാഹിത്യത്തിന് ഒരു വലിയ മുതൽക്കൂട്ടായി അന്നത്തെ വിദ്യാഭ്യാസ വകുപ്പുപോലും അംഗീകരിച്ചിരുന്നത്, അടുത്ത കാലത്ത് പുനഃപ്രസിദ്ധീകരണം നടത്തീട്ടുണ്ടല്ലോ. യാത്രാവിവരണം ഒരു പ്രത്യേക സാഹിത്യ വകുപ്പുതന്നെയാണ്. എല്ലാ വിശദകാര്യങ്ങളും ഉൾപ്പെടുത്തി ഒരു യാത്രയെക്കുറിച്ചു തന്നെ പുസ്തകം എഴുതുവാൻ കഴിവുള്ളവർ ഉണ്ട്. എന്നാൽ നാല് ഭൂഖണ്ഡങ്ങളിലൂടെ നാല്പത് യാത്രകൾ എന്ന എന്റെ ഗ്രന്ഥം അപ്രകാരമുള്ള ഒരു സാഹിത്യ കൃതിയല്ലെങ്കിൽ തന്നെയും അതിന് അർഹിക്കുന്നതിലപ്പുറമായ ഒരു സ്വീകരണം ലഭിക്കുകയുണ്ടായി. 'മലങ്കരസഭ' യുടെ പല ലക്കങ്ങളിൽ അതാതു കാലത്തു പ്രസിദ്ധീകരിച്ചിരുന്ന ലേഖനങ്ങൾ സമാഹരിച്ചിരുന്നത്, ജർമ്മനിയിൽ ഇപ്പോഴും സേവനമനുഷ്ഠിക്കുന്ന കൂടൽ സ്വദേശിയായ ദാനിയേൽക്കുട്ടിയായിരുന്നു. അതിൽ ഒരദ്ധ്യായത്തിന്റെ തലക്കെട്ട് വിമാനം, ട്രെയിൻ, കാളവണ്ടി എന്നതായിരുന്നു. മെത്രാപ്പോലീത്തന്മാർ കാളവണ്ടിയിൽ യാത്ര ചെയ്യുക പതിവല്ലാതിരുന്നതിനാൽ, മക്കോടിയായിൽ നിന്ന് ഞാൻ കാളവണ്ടിയിൽ യാത്ര ചെയ്ത കാര്യം അതിൽ ഉൾപ്പെടുത്തിയിരുന്നു. ഈ പ്രാവശ്യം പുതിയ തലക്കെട്ടു കാണുമ്പോൾ ചിലരെങ്കിലും, വിമാന യാത്രയ്ക്ക് ഇത്രയധികം തുക ചെലവഴിക്കേണ്ട ആവശ്യമുണ്ടായിരുന്നുവോയെന്ന് ചോദിക്കുമായിരിക്കും. എനിക്ക് ഇതിൽ നീതികരണമായി തോന്നുന്നത്, സീനിയർ സിറ്റിസൺ കൺസഷൻ എനിക്കുള്ളതും, കൂടുതൽ സ്ഥലങ്ങൾ പോകുവാൻ സഹായിക്കുന്നതുമത്രേ. കൂടാതെ ദിവസം അഞ്ചുപ്രാവശ്യം കണ്ണിൽ മരുന്ന് ഒഴിപ്പാനും മറ്റു സഹായങ്ങൾക്കും എന്റെ സെക്രട്ടറി ഷൈജു ഏബ്രഹാം ശെമ്മാശനെയും വിമാനത്തിൽ തന്നെ കൊണ്ടുപോയത് കുറ്റമായി ദൈവം കരുതിയില്ലെന്ന് ഞാൻ വിശ്വസിക്കുന്നു. 2001 മാർച്ച് 2 മുതൽ 13 വരെ എവിടെയെല്ലാം പോയി എന്ന് ചുരുക്കത്തിൽ പ്രതിപാദിക്കാം.

### 1)യാച്ചാരം16-ാം വാർഷികം:-

1985-ൽ ചെറിയതോതിൽ തുടങ്ങിയ യാച്ചാരം ബാലഗ്രാം 15 വർഷം കൊണ്ട് എത്രത്തോളം വളർന്നുവെന്ന് ശ്രീ. കെ. വി. മാമ്മൻ 99-ൽ പ്രസിദ്ധീകരിച്ച യാച്ചാരം എന്ന പുസ്തകത്തിൽ പലരും വായിച്ചു കാണുമല്ലോ. ഈ പ്രാവശ്യം വാർഷികത്തിന് വി. കുർബ്ബാന അർപ്പിച്ചത് അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയും ഉദ്ഘാടനം ചെയ്തത് ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയും ആയിരുന്നു. ഫാ. റ്റി.ജെ. ജോഷ്വാ മീറ്റിംഗിൽ പ്രസംഗിച്ചു. ആദ്യമായി ജോഷ്വാച്ചൻ യാച്ചാരത്ത് വന്നതാകയാൽ അദ്ദേഹത്തിനെ അതിന്റെ വളർച്ച അത്ഭുതപ്പെടുത്തി. തെലുങ്കുമാത്രം അറിയാവുന്ന തദ്ദേശവാസികൾ കേൾവിക്കാരായി ഉണ്ടായിരുന്നതിനാൽ എന്റെ അദ്ധ്യക്ഷപ്രസംഗം നമ്മുടെ സഭയിലേക്കു ചേർന്ന ഫാ. ജോൺ രാജു ഭംഗിയായി തെലുങ്കിലേക്ക് തർജ്ജമ ചെയ്തു. ഈ പ്രാവശ്യം പുതുതായി പണിത ഡോക്ടേഴ്സ് കോട്ടേഴ്സ് കെട്ടിടം കൂദാശ ചെയ്തു. എൽ.വി. പ്രസാദിന്റെ വലിയ കണ്ണാശുപത്രിയുടെ ഒരു ശാഖ യാച്ചാരത്ത് തുടങ്ങുന്നതിന്റെ ഒരുക്കമായിട്ടാണ് റോഡിന്റെയരുകിൽ ഡോക്ടേഴ്സ് കെട്ടിടം പണിതിരിക്കുന്നത്. അവിടെയുള്ള 105 കുട്ടികളെയും സന്ദർശിക്കുവാൻ വായനക്കാരെ സ്നേഹപൂർവ്വം ക്ഷണിക്കുന്നു.

പതിവുപോലെ കൂലികൊടുത്തു ബസിലും സ്വന്തം വാഹനങ്ങളിലും 50 കി. മീറ്ററോളം യാത്ര ചെയ്ത് അവിടെ വന്ന 400 ഓളം സ്നേഹിതരിൽ സെക്കണ്ടറബാദ്, ഹൈദരബാദ് പള്ളിയിലെയും പുതിയ ബോവൻ പള്ളി വികാരിമാരെയും അംഗങ്ങളെയും സ്നേഹപൂർവ്വം സ്മരിക്കുന്നു. ഓരോ വർഷവും വരുന്ന ഏവർക്കു ഉച്ചഭക്ഷണം നൽകുന്നത് അവിടെയുള്ള ഓരോവ്യക്തികളുടെയും സഹകരണത്തോടെയാണ്. യുവജന പ്രസ്ഥാനക്കാരുടെ പങ്കാളിത്വവും എടുത്തുപറയത്തക്കതാണ്. യാച്ചാരത്തെ കുട്ടികളുടെ സ്നേഹവും കഴിവുകളും സന്ദർശകരെ അത്ഭുതപ്പെടുത്താറുണ്ട്. ഏറ്റവുമധികം സഹായം ലഭിച്ചുകൊണ്ടിരിക്കുന്നതും കൂടുതൽ സഹായം

ആവശ്യമുള്ളതുമായ ഒരു സ്ഥാപനമാണ് യാച്ചാരം സെന്റ്. ഗ്രീഗോറിയോസ് ബാല ഗ്രാം. ഇപ്പോൾ പുതുതായി ആരംഭി ക്കുന്ന കണ്ണാശുപത്രിയുടെ (കലഹണ്ടി യിൽ ഇപ്പോഴും ത്യാഗികളായ ഡോക്ടേ ഴ്സിനുവേണ്ടി പ്രാർത്ഥിച്ചു കൊണ്ടിരി ക്കുന്ന ആശുപത്രി കെട്ടിടവും നാട്ടുകാ രായ രോഗികളും ഉള്ളതുപോലെ ഇവിടെ എൽ.വി. പ്രസാദിന്റെ ഡോക്ടേഴ്സിനെ കൂടാതെ നമ്മുടെ ഡോക്ടേഴ്സും വരു മെന്ന് പ്രതീക്ഷിക്കുന്നു). വിളി കേൾക്കാൻ ഡോക്ടർമാർ നമ്മുടെ സഭ യിൽ ഇല്ല?

**2. ദെഹുറോഡ് സെന്റ് ജോർജ്ജ് ബാലികാഗ്രാം:-**

ഇവിടെ 30-ൽ ലധികം കുഷ്ഠരോഗി കളുടെ പെൺകുട്ടികൾ മാത്രമെയുള്ളു വെങ്കിലും അവരുടെയും മറ്റ് ഗ്രാമീണരു ടെയും പഠന സൗകര്യാർത്ഥം ഒരു സ്ക്കൂളിന്റെ കല്ലിടിൽ കർമ്മം അഭി. യൗസേബിയോസ്, കൂറിലോസ് എന്നീ പിതാക്കന്മാരുടെ സഹകരണത്തോടെ ബലഹീനനായ ഞാൻ നടത്തുകയുണ്ടാ യി. ബഹുമാനപ്പെട്ട റ്റി.ജെ. ജോഷ്വാ അച്ചൻ വാർഷിക സമ്മേളനത്തിൽ പ്രസംഗിച്ചു.

കേരളത്തിലെപ്പോലെ പകടി സമ്പ്ര ദായം കൽക്കട്ട ഭദ്രാസനത്തിലെ 20 സ്ക്കൂളിൽ ഇല്ലാത്തതുപോലെ ഇവി ടെയും ഉണ്ടായിരിക്കയില്ല. പാവപ്പെട്ട കുട്ടികൾക്ക് സ്കോളർഷിപ്പ് കൊടുത്ത് അവരെയും പഠിപ്പിക്കുന്നതാണ്. കല്ലി ടീൽ കഴിഞ്ഞ് പുറത്തിറങ്ങിയപ്പോൾ ഇറ്റാർസി ബാലഗ്രാമിന് ഒരു സുമോ ജീപ്പ് ദാനം ചെയ്ത, ദിലീപും കുഞ്ഞു മോളും ഇതിനായി എന്താണ് വേണ്ടത്? എന്ന് എന്നോടു ചോദിച്ചു. ദിലീപ് തന്നെ തീരുമാനിക്കുക എന്ന് ഞാൻ മറുപടി പറ ഞ്ഞു. ഒരു സർക്കസ് കമ്പനി നടത്തുന്ന ആ ത്യാഗിയായ സഭാസ്നേഹി സ്ക്കൂളിനു അഞ്ചു ലക്ഷം രൂപ വാഗ്ദത്തം ചെയ്തു. ഈ സ്ക്കൂളിൽ നിന്ന് ലാഭമുണ്ടാക്കുവാനുള്ള ഉദ്ദേശമല്ല, ബാലികാഗ്രാമും സ്ക്കൂളും ദൈവയിഷ്ട പ്രകാരം വളർന്നു കൊണ്ടിരിക്കണമെന്ന ഒരു പ്രാർത്ഥനയേയു ള്ളു. സ്വദേശത്തും വിദേശത്തുമുള്ള അനേകം സഹോദര ങ്ങളും രണ്ടേക്കർ സ്ഥലം ദാനം തന്ന തോമസ് ജോണെയും കൂടാതെ പൂന ബോംബെ, ദെഹു റോഡ്, ബോംബെ ഭദ്രാസനത്തിലുള്ള മറ്റനേകം പള്ളികളും ഈ സ്ഥാപനത്തെ വളർത്തി കൊണ്ടിരി ക്കുന്നു. ഇതിന്റെ വൈസ് പ്രസി ഡന്റായ അഭി. കൂറി ലോസ് പിതാവും ഡയറക്ടർ കെ.ഐ. ഫിലിപ്പ് റമ്പാനും ശ്രദ്ധ പതിപ്പിക്കുന്ന തുകൊണ്ട് ഞാൻ വിരളമായേ അവിടെ പോകാറുള്ളൂ. അതിന്റെ ട്രഷറാർ ശ്രീ. മാത്യൂസ് ഡി. മാത്യൂസ് കണക്ക് കാര്യത്തിലെല്ലാം അതീവ ശ്രദ്ധ ചെലു ത്തുന്നു. മാനേജർ വെരി.റവ. ജോർജ്ജ് മോടിയിൽ കോർ-എ പ്പിസ്ക്കോപ്പാ, സി. സോഫിയ, സി. മോണിക്ക തുടങ്ങിയ വരുടെ സാന്നിദ്ധ്യം കുട്ടികളുടെ കാര്യ ത്തിൽ വലിയ വളർച്ച ഉണ്ടാക്കി ക്കൊണ്ടിരിക്കുന്നു. കുട്ടികളെ സ്പോൺസർ ചെയ്യുന്നവരുടെ എണ്ണം കൂടിയാൽ കൂടുതൽ കുട്ടികളെ എടുക്കുവാൻ കഴിയും.

തുടരും

കവിത

# വിശുദ്ധ പോരാളി

**ബാബു പ്ലാന്തോട്ടം കൈപ്പട്ടൂർ**

കുതിരക്കുളമ്പടികേൾക്കുന്നു, വരവായി-
ശൂലവും, വാളുംപേറി, വീണ്ടുമാപടയാളി.
മനസ്സിൽ വിഷം തുപ്പും ഘോരസർപ്പത്തെമുറ്റും
നിഗ്രഹിച്ചധോലോകത്തയക്കും രണശൂരൻ
ധീരനായ് മഹായുദ്ധം നയിച്ചോനെങ്കിലും നിൻ-
രൗദ്രഭാവങ്ങളെന്തേ വെടിഞ്ഞിനരർക്കായി?
ധർമ്മവുമധർമ്മവുമേറ്റിമുട്ടുമ്പോഴെല്ലാം
ധർമ്മത്തിൽ നിരയിൽ നീ നില്ക്കുന്നു നിരന്തരം.
നിന്നെയും സ്മരിച്ചു നിൻ നാമവും വിളിച്ചെല്ലാ
നാളിലും നിനക്കായി നേർച്ച അർപ്പിക്കുന്നിവർ.
സജ്ജനത്തിനു സർവ്വമംഗളം ഭവിക്കേണം.
വസിക്കെൻമനസ്സിൽ നീ അശ്വാരൂഢനായെന്നും.

പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

**11-ാം ഓർമ്മ പെരുന്നാൾ (16-5-2001)**



**യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ**

*Inserted By*

**K.P. Thomas, Susy Thomas, Sypy Thomas, Sunil Thomas, Susheel Thomas,**
**Vazhakkala**
**Edmonton, Canada**

# പുന്നത്ര മാർ ദിവന്നാസ്യോസ് തൃതീയൻ മലങ്കര മെത്രാപ്പോലീത്ത

**പി. ജേക്കബ് തോമസ്, പുരയ്ക്കൽ**
**(കുടുംബയോഗം കൺവീനർ)**

പുന്നത്ര മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്ത 1777-ൽ കോട്ടയത്ത് പുരാതനമായ താഴത്തങ്ങാടി പുന്നത്തറ കുടുംബത്തിൽ കൊച്ചാക്കോത്തരകന്റെ ദ്വിതീയപുത്രനായി ഭൂജാതനായി. 1787-ൽ തന്നെ ശെമാശപട്ടവും തുടർന്ന് 1796-ൽ ആറാം മാർത്തോമാ വലിയ മാർ ദീവന്നാസ്യോസിൽ നിന്ന് കശീശാ പട്ടവും ഏറ്റ് ചെറിയ പള്ളി വികാരിയായി പള്ളി മാളികയിൽ താമസമാക്കി. പള്ളിയ്ക്കു തെക്കു വശത്ത് പൂമുഖം പണിയിച്ചത് കുര്യൻ കത്തനാരാണ്. ഇടവക ഭരണത്തിനു പുറമെ സഭാകാര്യങ്ങളിലും കുര്യൻ കത്തനാർ താൽപര്യപ്പെട്ടിരുന്നു. പഴയ സെമിനാരി സ്ഥാപകൻ ഇട്ടൂപ്പ് റമ്പാന്റെ (പിന്നീട് ദിവന്നാസ്യോസ് രണ്ടാമന്റെ) പ്രധാന ആലോചനക്കാരനും, വികാരി ജനറാളും ആയിരുന്നു.

ഇക്കാലത്ത് സെമിനാരി സ്ഥാപനം എവിടെ വേണമെന്ന് ഒരു തർക്കം ഉണ്ടായത്. വടക്ക് കണ്ടനാട്ട് വേണമെന്ന് വടക്കരും. തെക്ക് നിരണത്ത് വേണമെന്ന് തെക്കരും തമ്മിൽ തർക്കമുണ്ടായി. എന്നാൽ രണ്ടു കൂട്ടരും പിണങ്ങണ്ടാ എല്ലാവരുടെയും നടുഭാഗത്ത് ആകട്ടെ എന്ന് കുര്യൻ കത്തനാർ പറയുകയും എല്ലാവരും സമ്മതിക്കുകയും ചെയ്തു.

കൊല്ലവർഷം 993 തുലാമാസം 26-ാം തിയതി പുന്നത്ര മാർ ദീവന്യാസിയോസ് തിരുമേനി പട്ടമേറ്റതു സംബന്ധിച്ച് ഗവർമെന്റ് വിളംബരം തിരുവിതാംകൂർ സ്റ്റേറ്റ്മനുവൽ 732-ാം പേജിൽ ചേർത്തിട്ടുണ്ട്. ശെമാശൻമാരുടെ പഠിത്തം നിർബാധം നടത്തുന്നതിന് രണ്ടായിരം ഏക്കർ വിസ്തീർണ്ണം ഉള്ള മൺട്രോ തുരുത്ത് എന്നറിയപ്പെടുന്ന കൃഷി സ്ഥലവും സംഭാവനയായി കൊടുത്തു. അന്നു സമ്പാദിച്ചിട്ടുള്ള കല്ലട, മൺട്രോത്തുരുത്ത്, മങ്കോട്ട മതുലായ നിലങ്ങൾക്കുള്ള ആധാരങ്ങൾ മെത്രാച്ചന്റെയും, സായിപ്പൻമാരുടെയും പേരിലാണ്.

ദീവന്യാസിയോസ് രണ്ടാമന്റെ കാലശേഷം പിൻഗാമിയെ വാഴിക്കാതിരുന്നതു മൂലം അഞ്ഞൂറിലെ പീലക്സീനോസ് രണ്ടാമൻ (കിടങ്ങൻ) മെത്രാപ്പോലീത്താ മലങ്കര മെത്രാപ്പോലീത്തയായി സ്ഥാനമേറ്റു. ഒരു പ്രാർത്ഥനാ മനുഷ്യനും, ഏകാന്തജീവിത പ്രേമിയും ആയിരുന്ന ഇദേഹം എല്ലാവരുടെയും നിർബന്ധത്തിനു വഴങ്ങുകയായിരുന്നു. മാർ പീലക്സീനോസ് ഭരണമേറ്റ് അധികം വൈകാതെ പുന്നത്ര കുര്യൻ കത്തനാരെ തന്നെ സഹായിക്കാനായി അർക്കദീയാക്കോനായി നിയമിക്കണം എന്നാവശ്യപ്പെട്ടു. ഇതനുസരിച്ച് കർണൽ മൺട്രോയോട് അപേക്ഷിക്കുകയും അദ്ദേഹം അത് അനുവദിക്കുകയും ചെയ്തു. പാതിരി സായിപ്പൻമാരും മൺട്രോ സായിപ്പ് അവർകളും കൂടിയാലോചിച്ച് വികാരി ജനറൽ കുര്യൻ കത്തനാരെ മെത്രാനായി വാഴിക്കണമെന്ന് തീർച്ചപ്പെടുത്തുകയും ആഞ്ഞൂറിൽ നിന്ന് പീലക്സീനോസ് മെത്രാച്ചനെ (കിടങ്ങൻ) വരുത്തി കുര്യൻ കത്തനാരെ 1818-ൽ മെത്രാപ്പോലീത്തയായി കോട്ടയം ചെറിയ പള്ളിയിൽ വച്ച് വാഴിക്കുകയും ചെയ്തു. കോട്ടയത്ത് ആദ്യമായി ഒരു മെത്രാപ്പോലീത്ത ഉണ്ടാകുന്നത് പുന്നത്ര മാർ ദീവന്യാസിയോസ് മെത്രാപ്പോലീത്തയാണ്.

പുന്നത്ര മാർ ദീവന്നാസ്യോസ് തിരുമേനിയെപ്പറ്റി ശ്രീ. ഇ.എം. ഫിലിപ്പ് തന്റെ സുറിയാനി സഭാ ചരിത്രത്തിൽ പറഞ്ഞിട്ടുള്ളത് ഇപ്രകാരമാണ്. "പുതിയ മെത്രാൻ അസാധാരണ ഗതിയോടും, പ്രകൃതത്തോടും കൂടിയ മനുഷ്യനായിരുന്നു." ഈ അവസരത്തിൽ തിരുവതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റ് കർണൽ മൺട്രോ തന്നെ ആയിരുന്നു എന്നു മാത്രമല്ല കുറെ കാലത്തേക്ക് അദ്ദേഹം ഇവിടുത്തെ ദിവാൻ കൂടി ആയിരുന്നു. മിഷണറിമാർ വഴിയായി മെത്രാന് അദ്ദേഹത്തിന്റെ മേൽ ക്രമേണ ധാരാളം സ്വാധീന ശക്തി ഉണ്ടായിരുന്നു. യോഗ്യത ഉള്ള സുറിയാനി സഭാ അംഗങ്ങൾക്ക് ജഡ്ജി, മജിസ്ട്രേറ്റ് തഹസിൽദാർ ആദിയായി ഉണയർന്നതും, താണതുമായ ഉത്തരവാദിത്വമുള്ള അനേകം ഗവർമെന്റ് ഉദ്യോഗങ്ങൾ ലഭിച്ചു. ഗവർമെന്റ് സർവീസിൽ ഒരു ഉദ്യോഗം ലഭിക്കുന്നതിന് മെത്രാന്റെ ഒരു ശുപാർശകത്ത് മാത്രമെ ആവശ്യമുണ്ടായിരുന്നുള്ളൂ. ക്രിസ്ത്യാനികൾക്ക് പാർപ്പിടത്തിന് സ്ഥലങ്ങളും കെട്ടിടങ്ങൾക്ക് തടിയും, പണവും കൊടുത്ത് സഹായിക്കാൻ കർണൽ മൺട്രോയെ തിരുമേനി സ്വാധീനിച്ചിരുന്നു.

മലങ്കര സഭ പ്രൊട്ടസ്റ്റന്റ് ആരാധനാക്രമം സ്വീകരിക്കണമെന്ന് അന്ന് സെമിനാരിയിൽ ഉണ്ടായിരുന്ന ബ്രിട്ടീഷ് മിഷനറിമാർ നിർബന്ധിച്ചു. തിരുമേനി തന്ത്രപൂർവ്വം വിഷയം മലങ്കര പള്ളിയോഗത്തിന് വിട്ടു. അതനുസരിച്ച് 1818-ൽ മാവേലിക്കരയിൽ മലങ്കര പള്ളിയോഗം കൂടി.

1818-ൽ മാവേലിക്കര യോഗത്തിന് പോകുന്നതിന് മുമ്പായി അദ്ദേഹം ചെറിയപള്ളത്തിൽ കയറിയ അവസരത്തിൽ സമീപത്തുണ്ടായിരുന്ന വിശ്വസ്തൻമാരായ സ്നേഹിതരോട് "ഞാനിപ്പോൾ ഒരു തിട്ടയിലാണ് നിൽക്കുന്നത് ഒന്നുകിൽ സായിപ്പൻമാരോട് പിണങ്ങി പിരിയുകയോ അല്ലാത്ത പക്ഷം എന്റെ സഭയെ ഒറ്റിക്കൊടുക്കുകയോ ചെയ്യണം. അവരുടെ ഉദ്ദേശം നമ്മുടെ വിശ്വാസം ഭേദപ്പെടുത്തണം എന്നുള്ളതാകുന്നു. എന്റെ മാനം നഷ്ടപ്പെട്ടാലും ഞാൻ വഞ്ചകനായി തീരുകയില്ല. അപകടം കൂടാതെ ഈ പരീക്ഷയിൽ കൂടി കടന്ന് കൂടുന്നതിന് നിങ്ങൾ പ്രാർത്ഥിക്ക". അങ്ങനെ സഭയുടെ വിശ്വാസ ദീപം



**ദിവ്യ രക്ഷാ മർമ്മം**

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ പ്രസാധകർ:- ദിവ്യദർശനം പബ്ലിക്കേഷൻസ്, ശാസ്താംകോട്ട.

ദിവ്യദർശനം ഗ്രന്ഥാവലിയിലെ ഒന്നാമത്തെ പുസ്തകമാണിത്. ഉള്ളടക്കത്തിലെ പ്രത്യേകത കൊണ്ടും ഗ്രന്ഥകർത്താവിന്റെ പ്രത്യേകത കൊണ്ടും പുസ്തകം ശ്രദ്ധിക്കപ്പെടുന്നു. ആത്മീയ സത്യങ്ങൾ ബുദ്ധിക്കോ യുക്തിക്കോ എതിരല്ല, അവയ്ക്ക് അതീതങ്ങളാകുന്നു എന്ന സത്യം ഈ പുസ്തകത്തിലൂടെ അടിവരയിടുന്നു. കുരിശ് വന്ദ്യമോ നിന്ദ്യമോ, ശിശുസ്നാനം, വിശുദ്ധ വചനത്തിലെ വിശുദ്ധ മർമ്മങ്ങൾ, ദിവ്യരക്ഷാമർമ്മം തുടങ്ങിയ അധ്യായങ്ങളിൽ പഠനത്തിന്റെ തീഷ്ണത വെളിവാകുന്നു.



**പരിശുദ്ധ ഔഗേൻ ബാവാ കാതോലിക്കേറ്റിന്റെ കാവൽഭടൻ**

കെ.വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം.

വില 50. രൂപ.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവായുടെ ജീവചരിത്രത്തിന്റെ പരിഷ്കരിച്ച മൂന്നാം പതിപ്പാണിത്. മലങ്കരസഭയുടെ പുരോഗതിക്കും സ്വാതന്ത്ര്യത്തിനും വേണ്ടി അക്ഷീണം പ്രയത്നിച്ച പരിശുദ്ധ ബാവാതിരുമേനിയുടെ കുതിപ്പും കിതപ്പും ഈ പുസ്തകം അനാവരണം ചെയ്യുന്നു. ഋഷിതുല്യമായ ജീവിതവും അപാരമായ പാണ്ഡിത്യവും കൊണ്ട് ധന്യമായ ജീവിതത്തെ കെ.വി. മാമ്മൻ വരച്ചുകാട്ടുന്നു.



**വർക്കി ആശാൻ എന്ന ആനപ്പാപ്പി**

കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലീഷേഴ്സ്, മാങ്ങാനം. വില. 75 രൂപ.

വളരെയേറെ തെറ്റിദ്ധരിക്കപ്പെട്ട ഒരു കഥാപാത്രമാണ് ആനപ്പാപ്പി. ആനപ്പാപ്പി എന്നറിയപ്പെടുന്ന വർക്കി ആശാൻ എന്ന അദ്ധ്യാപകനെ അടുത്തറിയുവാൻ ഈ പുസ്തകത്തിലൂടെ കഴിയുന്നു. മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് അംഗരക്ഷകനായിരുന്ന ആനപ്പാപ്പി ചതിവിലൂടെ കൊല്ലപ്പെടുകയാണുണ്ടായത്. ചതിച്ചവർക്കും, കൂട്ടുനിന്നവർക്കും പിൽക്കാലങ്ങളിൽ സംഭവിച്ച ദുരനുഭവങ്ങളും ഈ ഗ്രന്ഥത്തിൽ വിശദീകരിക്കുന്നു.

## വിൽപ്പനയ്ക്ക്




പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ ചരമരജത ജൂബിലിയോടനുബന്ധിച്ച് മലങ്കര സഭ പ്രസിദ്ധീകരിച്ച സ്മരണിക വിൽപ്പനയ്ക്ക് തയ്യാറായിരിക്കുന്നു.

തപാലിൽ 75 രൂപ (പോസ്റ്റേജ് ഉൾപ്പെടെ) നേരിട്ട് 50 രൂപ. 10 കോപ്പികളിൽ കൂടുതൽ എടുക്കുന്നവർക്ക് 20% വിലകുറച്ച്.

---

കെടാതെ സൂക്ഷിച്ച ഒരു വന്ദ്യ ദേഹം ആണ് പുന്നത്ര തിരുമേനി.

കല്ലുങ്കത്തറ പള്ളി, ഇലന്തൂർ വലിയ പള്ളി, വീയപുരം ഇരതോട് പള്ളി (ഇരതോട് വീയപുരം പള്ളി) വെങ്ങോല പള്ളി, പാമ്പാക്കുട വലിയ പള്ളി ഇവ തിരുമേനിയുടെ കാലത്ത് നേരിട്ട് പണിയിച്ച് കൂദാശ ചെയ്തിട്ടുള്ളതാണ്.

ശ്രീ. കെ.സി. മാമ്മൻ മാപ്പിള 1106, കർക്കിടകം 9-ാം തിയതി ബഹുമാനപ്പെട്ട ചാണ്ടപ്പിള്ള കത്തനാരുടെ മരണത്തെ അനുസ്മരിച്ചും, അനുശോചിച്ചും ഒരു മുഖപ്രസംഗം എഴുതിയ വേളയിൽ സന്ദർഭവശാൽ പുന്നത്ര മാർ ദീവന്നാസ്യോസിനെപ്പറ്റി ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി.

"സുറിയാനി സമുദായത്തിൽ ഇതിനു മുമ്പുണ്ടായിട്ടുള്ള മേലദ്ധ്യക്ഷന്മാരിൽ വച്ച് പല വിധത്തിലും പ്രതാപവാനും, ബുദ്ധിമാനും ആയിരുന്ന പുന്നത്ര മെത്രാപ്പോലീത്താ...

"ബ്രിട്ടീഷ് റസിഡണ്ടിന്റെ ആനുകൂല്യത്തോടു കൂടി സുറിയാനി സമുദായംഗങ്ങൾക്ക് പല ഉയർന്ന ഉദ്യോഗങ്ങൾ ഇദംപ്രഥമായി കൊച്ചിയിലും തിരുവതാംകൂറിലും ലഭിച്ചത് ഈ അതിശ്രേഷ്ഠനായ മലങ്കര മെത്രാപ്പോലീത്തായുടെ സ്വാധീനശക്തി ഒന്നു കൊണ്ടു മാത്രമായിരുന്നു.

"അതുപോലെ തന്നെ, അന്നത്തെ ഭരണ വൈകല്യം മൂലം പലതരം പ്രയാസങ്ങളും അപമാനങ്ങളും അനുഭവിക്കേണ്ടി വന്നിരുന്ന സമുദായംഗങ്ങളെ അവയിൽ നിന്ന് വിമുക്തനാക്കിയതും അദ്ദേഹം ആയിരുന്നു എന്നുള്ളത് സമുദായംഗങ്ങൾ എല്ലക്കാലവും കൃതജ്ഞതയോടു കൂടി ഓർത്തിരിക്കേണ്ടതാണ്."

തിരുമേനി ഏതാനും വർഷം മാത്രമേ സഭയെ ഭരിച്ചുള്ളു. 48 വയസ്സ് മാത്രം പ്രായമായിരുന്ന മെത്രാപ്പോലീത്ത 1825 മെയ് 19-ന് (1000 ഇടവം, 5) കാലം ചെയ്തു.

തിരുമേനിയുടെ ഭൗതികാവശിഷ്ടം കോട്ടയം ചെറിയ പള്ളിയുടെ മദ്ബഹായിൽ ത്രോണോസിന്റെ തെക്കുഭാഗത്തു കബറടക്കി. തിരുമേനിയുടെ ഓർമ്മ മെയ് 19-ന് ആചരിച്ചു വരുന്നു. ചെറിയ പള്ളിയുടെ കിഴക്കുവശത്ത് ഇപ്പോൾ കാണുന്ന പുത്തൻ പള്ളിമുറി പണിയിച്ചിട്ടുള്ളത് പുന്നത്ര തിരുമേനിയാണ്. ഇതിന് ഒരു ലക്ഷം ചക്രം ചിലവായതായി നിരണം ഗ്രന്ഥവരിയിലുണ്ട്.

## വരിക്കാരുടെ ശ്രദ്ധയ്ക്ക്

കേരളത്തിനു വെളിയിലുള്ള മലങ്കര സഭ വരിക്കാരുടെ മാസികകൾ ആൾ സ്ഥലത്തില്ല എന്ന കാരണം കാണിച്ച് മടങ്ങിവരുന്നു. ദയവായി നിങ്ങളുടെ പുതിയ അഡ്രസ്സ് എത്രയും പെട്ടെന്ന് ഓഫീസിൽ അറിയിക്കണം. രണ്ട് മാസത്തെ മാസിക തിരികെ വന്നാൽ വീണ്ടും മാസിക അയയ്ക്കുന്നതല്ല.

## ആനപ്പാപ്പിക്കു സ്മാരകം

കോട്ടയം: മലങ്കര സഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ അംഗരക്ഷക പ്രമുഖനായിരുന്ന വർക്കി ആശാൻ എന്ന ആനപ്പാപ്പിക്കു സമുചിതമായ സ്മാരകം ഏർപ്പെടുത്താൻ സ്മാരക കമ്മിറ്റി തീരുമാനിച്ചു. പാപ്പിയോടുള്ള ബഹുമാനസൂചകമായി മകൾ റാഹേലമ്മക്കു (92) ഒരു പണക്കിഴിയും നൽകുന്നതാണ്. ഇതിനു വേണ്ടി പണം സംഭാവന ചെയ്യാനാഗ്രഹിക്കുന്ന സഭാ സ്നേഹികൾ ആനപ്പാപ്പി എന്ന ഗ്രന്ഥത്തിന്റെ കർത്താക്കളിൽ ഒരാളായ കെ. വി. മാമ്മൻ കോട്ടയ്ക്കൽ പബ്ലിഷേഴ്സ് മാങ്ങാനം കോട്ടയം 18 എന്ന വിലാസത്തിൽ സംഭാവനകൾ അയയ്ക്കണമെന്ന കമ്മറ്റി താല്പര്യപ്പെടുന്നു.

വട്ടശ്ശേരിൽ തിരുമേനിയുടെ 143-ാം ജന്മദിനത്തോടനുബന്ധിച്ചു 2001 ഒക്ടോബർ 28-നു മല്ലപ്പള്ളിയിൽ നടത്തുന്ന വട്ടശ്ശേരിൽ തിരുമേനി, മലങ്കര സഭയുടെ കോട്ട എന്ന പുസ്തക പ്രകാശന വേളയിൽ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത പണക്കിഴി നൽകുന്നതായിരിക്കും.

## മാതൃകാപരമായ സംഭാവന

ദേവലോകം അരമന മാനേജരും മലങ്കരസഭ മാസിക മാനേജരുമായ ഫാ. റ്റി. ജി. സഖറിയ വിവിധ രാജ്യങ്ങളിൽ നിന്നും പലപ്പോഴായി സ്വരൂപിച്ച നാണയങ്ങളുടെയും സ്റ്റാമ്പുകളുടെയും വൻ ശേഖരം കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ ആർക്കൈവ്സിലേക്ക് സംഭാവനയായി നൽകി. തന്റെ സ്വന്തം ഗ്രന്ഥശേഖരവും അച്ചൻ നേരത്തെ സെമിനാരി ലൈബ്രറിയിലേക്കു നൽകിയിരുന്നു. ലക്ഷങ്ങൾ വിലമതിക്കുന്ന ഈ സംഭാവന ഓർത്തഡോക്സ് വൈദിക സെമിനാരിക്ക് ഒരു മുതൽ കൂട്ടാണ്.

## അന്ധവിദ്യാർത്ഥികൾക്ക് പ്രവേശനം

വർക്കല, "ലൈറ്റ് റ്റു ദി ബ്ലൈൻഡ്" അന്ധ വിദ്യാലയം 1968-ൽ സ്ഥാപിതമായി 1995 ൽ കേരളത്തിലെ ഏറ്റവും നല്ല സ്പെഷ്യൽ സ്ക്കൂളിനു അവാർഡിന് അർഹമായി

നഴ്സറി മുതൽ 7-ാം ക്ലാസുവരെയുള്ള അന്ധരായ കുഞ്ഞുങ്ങൾക്ക് ഇവിടെ തൊഴിലിധിഷ്ഠിത വിദ്യാഭ്യാസം നൽകി വരുന്നു. 7-ാം ക്ലാസ്സ് പാസായതിനുശേഷം സമീപത്തുള്ള ഹയർ സെക്കന്ററി സ്ക്കൂളിൽ 8 മുതൽ +2 വരെ ക്ലാസ്സിൽ ചേർന്നു പഠിയ്ക്കുന്നതിനും സൗകര്യമുണ്ട്. വസ്ത്രം, വിദ്യാഭ്യാസം, താമസം, ചികിത്സ, ഭക്ഷണം മുതലായവ സൗജന്യമായിരിക്കും. കൂടാതെ കുട്ടികൾക്കും രക്ഷിതാക്കൾക്കും യാത്രാക്കൂലി നൽകുന്നതാണ്.

സാധാരണ വിഷയങ്ങളോടൊപ്പം സംഗീതം/സംഗീതോപകരണങ്ങൾ/തുണി നെയ്ത്ത്/ ക്രാഫ്റ്റ്, കൗതുക വസ്തു, ചന്ദനത്തിരി/മെഴുകുതിരി/ ചോക്ക്/ കുട എന്നിവയുടെ നിർമ്മാണം, ബാന്റ് മേളം കായിക/ ക്രിക്കറ്റ് പരിശീലനം എന്നിവയും നൽകുന്നതാണ്. കുട്ടികൾക്ക് വേണ്ടി പാർക്കും, ലൈബ്രറിയും ഉള്ളത് ഈ സ്ഥാപനത്തിന്റെ മാത്രം പ്രത്യേകതയാണ്. 5 മുതൽ 7 വരെ ക്ലാസ്സുകളിലെ കുട്ടികൾക്ക് കംപ്യൂട്ടർ/ ടൈപ്പ്റൈറ്റിംഗ് എന്നിവയിൽ പരിശീലനവും നൽകി വരുന്നു. സമീപ ഭാവിയിൽ തന്നെ ഈ സ്ഥാപനത്തെ വൊക്കേഷണൽ ഹയർ സെക്കന്ററി ആയി ഉയർത്തുന്നതാണ്.

2001-2002 വർഷത്തിൽ ഈ സ്ഥാപനത്തിൽ പ്രവേശനത്തിന് ആഗ്രഹിക്കുന്ന അന്ധരായ കുഞ്ഞുങ്ങളുടെ മതാപിതാക്കൾ അപേക്ഷാ ഫോറത്തിനും മറ്റു വിവരങ്ങൾക്കും **ദി ഹെഡ്മാസ്റ്റർ, ലൈറ്റ് റ്റു ദി ബ്ലൈയിന്റ് ശ്രീനിവാസപുരം പി.ഒ., വർക്കല,** എന്ന വിലാസത്തിൽ ബന്ധപ്പെടുക. ടെലഫോൺ - 602367

Email: lbvarkala@eth.net.

*9-ാം പേജിൽ നിന്നു തുടർച്ച*

ക്കേണ്ടതിന്റെ ആവശ്യത്തെക്കുറിച്ചായിരുന്ന പ്രസിഡന്റ് കെന്നഡി സംസാരിച്ചത്. ഇപ്പോൾ സ്ഥാനം ഒഴിഞ്ഞ അമേരിക്കൻ പ്രസിഡന്റ് ബിൽക്ലിന്റൻ ആ പ്രസംഗം കേട്ടവരിൽ ഒരാളായിരുന്നു. പ്രസിഡന്റ് കെന്നഡിയുമായി ഹസ്തദാനം ചെയ്യുക എന്നതായിരുന്നു ക്ലിന്റന്റെ അന്നത്തെ ഏറ്റവും വലിയ ആഗ്രഹം. കെന്നഡിയുടെ പ്രസംഗം കേട്ടു കഴിഞ്ഞപ്പോൾ ഒരു വലിയ സ്വപ്നം ക്ലിന്റന്റെ മനസ്സിൽ നാമ്പെടുത്തു. ഭാവിയിലെ അമേരിക്കൻ പ്രസിഡന്റ്. ജീവിതത്തിൽ പല പ്രശ്നങ്ങൾ ഉണ്ടായിട്ടും കഠിന പ്രയത്നത്തിലൂടെ അദ്ദേഹം അത് സാധിച്ചു.

വ്യക്തമായ ജീവിത വീക്ഷണമോ, ഉള്ളവർക്കു തന്നെ അതു യാഥാർത്ഥ്യമാക്കാനുള്ള ഇച്ഛാശക്തിയോ ഇല്ല എന്നതാണ് ഇന്നത്തെ യുവതലമുറയുടെ ഏറ്റവും വലിയ പോരായ്മ. താല്ക്കാലിക നേട്ടത്തിനുള്ള സ്വാർത്ഥ താല്പര്യമാണ് പലരുടേയും മുൻഗണന. ഇതു സാധിക്കാതാവുമ്പോൾ അസ്തിത്വദുഃഖവും നൈരാശ്യബോധവും അവരെ പിൻതുടരുന്നു. ചുറ്റുപാടും കൂരിരുട്ടാവുമ്പോൾ ജീവിതത്തെ മുന്നോട്ടു നയിക്കേണ്ടത് അക കണ്ണുകളെ പ്രകാശപൂരിതമാക്കുന്ന ദർശനങ്ങളാണ്. ലോക ജീവിതത്തിൽ നിങ്ങളുടെ ദൗത്യമെന്തെന്ന് നിങ്ങൾ നിശ്ചയിക്കുക. അപ്പോൾ നിങ്ങൾ ദൈവത്തിന്റെ സന്ദേശവാഹകരായി തീരുന്നു. വി. പൗലൂസ് (ഫിലി. 3:14) പറയുന്നതുപോലെ "പിന്നിലുള്ളതിനെ മറന്നും മുമ്പിലുള്ളതിനു ആഞ്ഞും കൊണ്ട് ക്രിസ്തു യേശുവിൽ ദൈവത്തിന്റെ പരമ വിളിയുടെ വിരുതിനായി ലാക്കിലേക്ക് ഓടുവാൻ" അപ്പോൾ നിങ്ങൾക്കു കഴിയും.

## പൗരോഹിത്യ ജൂബിലി ആഘോഷം





കണ്ണാറ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗങ്ങളായ കണ്ടത്തിൽ പുത്തൻപുരയിൽ ബഹു ഐസക് അച്ചന്റെയും, ആക്കൽ കിഴക്കേതിൽ ബഹു യോഹന്നാൻ അച്ചന്റെയും പൗരോഹിത്യ ജൂബിലി ആഘോഷം ഇടവകയിൽ വെച്ച് അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ 24-3-2001 ശനിയാഴ്ച നടത്തപ്പെട്ടു.

കുന്നംകുളം ഭദ്രാസനത്തിൽ നിന്നും, കൊച്ചി ഭദ്രാസനത്തിൽ നിന്നുമുള്ള വൈദികരും ഇടവക പ്രതിനിധികളും പങ്കെടുത്തു. അച്ചൻമാർക്ക് മംഗളപത്രവും, അവരുടെ ചിത്രങ്ങൾ ആലേഖനം ചെയ്ത ട്രോഫികളും സമ്മാനിച്ചു. വികാരി റവ. ഫാ. തോമസ് വർഗ്ഗീസ് നന്ദി പറഞ്ഞു.

## ആശാഭവൻ

കോഴിമല, സെന്റ് മേരീസ് കോൺവെന്റ് വിസിറ്റർ ബിഷപ്പ് ഡോ. മാത്യൂസ് മാർ സേവേറിയോസ് പ്രസിഡന്റായുള്ള മദർ ഹന്ന ചാരിറ്റബിൾ സൊസൈറ്റിയുടെ ആഭിമുഖ്യത്തിൽ, കോഴിമലയിൽ 'ആശാഭവൻ' എന്ന പേരിൽ ആരംഭിക്കുന്ന പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ സ്മാരക ഭവനത്തിൽ, മന്ദബുദ്ധികളും വികലാംഗരുമായ സ്ത്രീകൾക്ക് പ്രവേശനം നൽകുന്നതാണ്. ജാതിമതഭേതമെന്യേ അർഹരായവരെ തെരഞ്ഞെടുക്കുവാൻ അപേക്ഷകൾ ക്ഷണിക്കുന്നു. അനാഥർക്കും നിരാശ്രയർക്കും മുൻഗണന. രക്ഷകർത്താക്കൾ നിർദ്ദിഷ്ട അപേക്ഷാഫാറത്തിന് സെക്രട്ടറി, ആശാഭവൻ, കോഴിമല-689541 എന്ന വിലാസത്തിൽ എഴുതുക. പൂരിപ്പിച്ച അപേക്ഷകൾ സ്വീകരിക്കുന്ന അവസാന തീയതി മെയ് 19.

## കാനഡ-യു.കെ. യൂറോപ്പ് ഭദ്രാസന പൊതുയോഗം

ന്യൂയോർക്ക് സെന്റ് ഗ്രിഗോറിയോസ് മിഷ്യൻ സെന്ററിൽ വച്ചു ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ മക്കാറിയോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ ഭദ്രാസന പൊതുയോഗം, സെക്രട്ടറിയായി ഫാ. ഫിലിപ്പോസ് ഫിലിപ്പ് തേവർകാട്ടിലിനേയും, ട്രസ്റ്റിയായി മാത്യൂസിനെയും, കൗൺസിൽ അംഗങ്ങളായി ഫാ. ലാസറസ്സ് ഒ.ഐ.സി., ഫാ. ഡാനിയേൽ തോമസ്, സി. കോശികുഞ്ഞ്, സ്കറിയ കോശി, ഡേവിഡ്മാത്യു, റ്റോം കുര്യൻ, എം. എസ്സ് അലക്സാണ്ടർ, തോമസ് നാടാവള്ളിൽ, റ്റോബിൻ കുഞ്ഞ് എന്നിവരേയും, ഓഡിറ്ററായി ശാമുവേൽ വറുഗീസിനേയും വൈദിക സംഘം സെക്രട്ടറിയായി റവ. ഡോ. പി. കെ. മാത്യുവിനേയും തെരഞ്ഞെടുത്തു.



കാനഡ-യുകെ യൂറോപ്പ് ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഫാ.ഫിലിപ്പോസ് ഫിലിപ്പ് തേവർക്കാട്ടിൽ

## ഒന്നാംസ്ഥാനം



സൺഡേ സ്ക്കൂൾ 6-ാം ക്ലാസ്സിൽ നിന്ന് അഖില മലങ്കര അടിസ്ഥാനത്തിൽ ഒന്നാം സ്ഥാനം നേടിയ ഡിൻസി രാജു

നസറേത്ത് സൺഡേ സ്ക്കൂൾ, കടമ്പനാട്, കൊല്ലം ഭദ്രാസനം

## ആങ്ങമൂഴിയിൽ പുതിയ ഇടവക

നിലയ്ക്കലിനടുത്ത് ആങ്ങമൂഴിയിൽ 20 ഭവനങ്ങൾ ചേർന്ന് പുതിയ ഇടവകയ്ക്ക് രൂപംകൊടുത്തു. വികാരിയായി ഫാ. ഏബ്രഹാം മത്തായിയെ ഭദ്രാസന മെത്രാപ്പോലീത്താ നിയമിച്ചു.

## സങ്കീർത്തനം-6

*(ഞങ്ങൾക്കുള്ള കർത്താവേ...എന്ന രീതി)*

**കെ.സി. ഏബ്രഹാം വെള്ളൂർ**

1. കർത്താവേ നിൻ കോപത്തിൽ എന്നെ ശിക്ഷിച്ചീടരുതേ
നിൻ ക്രോധാഗ്നിയതിൻ ജ്വാല എന്നെ ദഹിപ്പിച്ചീടരുതേ
2. ബലമറ്റോരെന്നിൽ നിന്റെ കരുണയുദിക്കേണമേ താതാ!
സംഭ്രമമേറ്റോരസ്ഥികളെ സൗഖ്യം നൽകി പാലിക്ക
3. ഭ്രമമേറ്റോരെൻ പ്രാണനെയും വിടുവിക്കണമേ കരുണേശാ!
നിൻ കാരുണ്യത്താൽത്തന്നെ രക്ഷയെനിക്കേകീടണമേ.
4. ആത്മാവിൽ മരണം പൂണ്ടോർ നിന്നെ സ്മരിക്കുന്നില്ലേതും
പാതാളം പൂകിയവരാരും സ്തോത്രമണയ്ക്കുന്നില്ലല്ലോ.
5. ആത്മ ഞരക്കം കൊണ്ടല്ലോ തകർച്ചയെനിക്കു ഭവിച്ചേറ്റം
കണ്ണീർ തൂകി രാവഖിലം കട്ടിലിനെ നനച്ചീടുന്നു.
6. വൈരികൾ തൻ ഭീഷണിയാലെന്നക്ഷികുഴിഞ്ഞു വലഞ്ഞല്ലോ
രോദന ശബ്ദം കേട്ടെന്റെ യാചന കൈക്കൊള്ളും താതൻ.
7. എന്നരികൾ ലജ്ജിതരായി ഖേദത്താൽ ഓടിപ്പോകും
ഹീനതയേറുന്നവരെല്ലാം നാശത്താൽ കുഴിയാർന്നീടും.

# സൺഡേസ്ക്കൂൾ ബോധനരംഗത്തെ നൂതനാദ്ധ്യായം

കേരളത്തിനു പുറത്തുള്ള പള്ളികളിൽ സൺഡേസ്ക്കൂൾ പ്രവർത്തനങ്ങൾ ഭംഗിയായി നടക്കുന്നുണ്ട്. സണ്ടേസ്ക്കൂൾ പഠനത്തോടൊപ്പം ഒ.വി.ബി.എസ്. യൂണിറ്റും നടത്തുന്നതിന് പല ഇടവകകളിലും ഉത്സാഹം കാണിക്കുന്നു. എന്നാൽ സ്ഥലകാല സാഹചര്യങ്ങൾ അനുസരണമായി പാഠ്യപദ്ധതിക്ക് രൂപം കൊടുക്കണമെന്ന് വിവിധ സ്ഥലങ്ങളിൽ നിന്നും ആവശ്യം ഉയർന്നുവന്നിട്ടുണ്ട്. ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ സണ്ടേസ്ക്കൂൾ കരിക്കുലം കമ്മറ്റി തയ്യാറാക്കിയ ഇംഗ്ലീഷ് പാഠപുസ്തകങ്ങളാണ് പലയിടത്തും ഉപയോഗിക്കുന്നത്. അത് സണ്ടേസ്ക്കൂൾ കേന്ദ്ര ഓഫീസിൽ ലഭ്യവുമാണ്. എന്നാൽ ചില സ്ഥലങ്ങളിൽ സൺഡേസ്ക്കൂൾ പ്രവർത്തകർ പാഠ്യ പദ്ധതിക്ക് ഒരു മാറ്റം നൽകി. കുട്ടികൾക്ക് കൂടുതൽ ആകർഷണീയമായ രീതിയിൽ പുസ്തകങ്ങൾ തയ്യാറാക്കി ഉപയോഗിക്കുന്നുണ്ട്. ബാഹ്യകേരള ഭദ്രാസനങ്ങളിൽ ഇവക്ക് ഒരു ഐക്യ രൂപം ഉണ്ടാകണമെന്ന് ആഗ്രഹിച്ചു നാഗപ്പൂർ സെമിനാരിയിലെ അദ്ധ്യാപകരുടെ നേതൃത്വത്തിൽ ചിന്തിച്ചതിന്റെ അടിസ്ഥാനത്തിലും സണ്ടേസ്ക്കൂൾ ഡയറക്ടർ ജനറലിന്റെ നിർദ്ദേശം അനുസരിച്ചും സൺഡേസ്ക്കൂൾ പ്രവർത്തകരുടെ ഒരു സമ്മേളനം നാഗപ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരിയിൽ നടന്നു. ബാഹ്യകേരള ഭദ്രാസനങ്ങൾ രൂപീകൃതമായിട്ട് പല ദശകങ്ങൾ കഴിഞ്ഞു എങ്കിലും സണ്ടേസ്ക്കൂൾ പ്രവർത്തനം കേന്ദ്രവുമായി ബന്ധപ്പെടുത്തി കേന്ദ്രപദ്ധതിപ്രകാരമുള്ള നടപടി ഇതുവരെയും ഉണ്ടായിട്ടില്ലായിരുന്നു. അതുകൊണ്ട് ഈ കാൽവെയ്പ് സൺഡേസ്ക്കൂൾ ചരിത്രത്തിലെ സുപ്രധാനമായിട്ടുള്ള ഒന്നായിട്ടു വേണം കണക്കാക്കുവാൻ.

ബാഹ്യകേരള ഭദ്രാസനങ്ങളിലെ വൈദീകർക്കുള്ള റിഫ്രഷർ കോഴ്സിനോടനുബന്ധിച്ച് നടന്ന സമ്മേളനം ആയതിനാൽ ബഹു. വൈദീകരുടെ സാന്നിദ്ധ്യവും വിലപ്പെട്ട നിർദ്ദേശങ്ങളും ലഭിക്കുവാൻ ഇടയായി. സൺഡേസ്ക്കൂൾ അസ്സോസിയേഷൻ ഡയറക്ടർ ജനറൽ റവ. ഫാദർ റ്റി.ജെ. ജോഷ്വയും, പബ്ലിക്കേഷൻ ആഫീസർ റവ. ഫാദർ കെ. വി. തോമസും യോഗത്തിൽ സന്നിഹിതരായിരിക്കുന്നു. മാർച്ച് 8-ാം തീയതി വ്യാഴാഴ്ച നടന്ന സമ്മേളനത്തിൽ ഗൾഫ് രാജ്യത്തുനിന്നുള്ള പ്രതിനിധികളും സംബന്ധിച്ചിരുന്നു. ഡയറക്ടർ ജനറൽ റവ. ഫാദർ റ്റി. ജെ. ജോഷ്വ അദ്ധ്യക്ഷപ്രസംഗത്തിൽ ചർച്ചകൾക്കും തീരുമാനങ്ങൾക്കും വിഷയീഭവിക്കേണ്ട കാര്യങ്ങൾ നിർദ്ദേശിച്ചു. വൈദീകരും സൺഡേസ്ക്കൂൾ പ്രതിനിധികളും ഉൾപ്പെട്ടിട്ടുള്ള ഗ്രൂപ്പുകൾ വിവിധ വിഷയങ്ങളെക്കുറിച്ച് ചർച്ചകൾ ചെയ്തു. ചർച്ചകൾ ഫലപ്രദമായിരുന്നു.

സണ്ടേസ്ക്കൂൾ അസ്സോസിയേഷന്റെ പ്രവർത്തനങ്ങളുടെ മേഖലാടിസ്ഥാനത്തിൽ ശക്തിപ്പെടുത്തണമെന്ന് നിർദ്ദേശം വന്നു. കേരളം, ബാഹ്യകേരളം, (കൽക്കട്ട, ബോംബെ, മദ്രാസ്, ഡൽഹി, ഭദ്രാസനങ്ങൾ), അമേരിക്ക , (അമേരിക്ക, കാനഡ, യു.കെ. യൂറോപ്പ് ഭദ്രാസനങ്ങൾ) എന്നീ മൂന്നു മേഖലകൾ ഉണ്ടാകണം. സൺഡേസ്ക്കൂൾ ഡയറക്ടർ ജനറലിനു കീഴിൽ മൂന്നു മേഖലാ ഡയറക്ടറന്മാർ ഉണ്ടായിരിക്കണം. ഭരണഘടനാ പ്രകാരം ഇപ്പോൾ ഉള്ള എക്സിക്യൂട്ടീവ് കമ്മറ്റിക്ക് വിധേയമായി മൂന്നു മേഖലാ എക്സിക്യൂട്ടീവ് കമ്മറ്റി നിലവിൽ വരണം. ഭരണഘടനാ ഭേദഗതികൾ നിർദ്ദേശിക്കുന്നതിന് ആവശ്യമായ നടപടികൾ സ്വീകരിക്കണമെന്ന് എക്സിക്ക്യൂട്ടീവ് കമ്മറ്റിയിൽ അറിയിക്കേണ്ടതാണ്. മേഖലാ ഡയറക്ടർ ഒരു വൈദീകൻ ആയിരിക്കണം.

ബാഹ്യ കേരള ഭദ്രാസനങ്ങളിലെ ആവശ്യങ്ങൾക്കനുസരണമായി പാഠ്യപദ്ധതിയിൽ മാറ്റം വരുത്തേണ്ടതാണ്. സെമിനാരി പ്രിൻസിപ്പാൾ റവ. ഫാദർ ഡോക്ടർ റെജി മാത്യു കോ-ഓർഡിനേറ്ററായി ഒരു കമ്മറ്റിയെ അതിനായി തെരഞ്ഞെടുത്തു. റവ. ഫാ. ബിജേഷ് ഫിലിപ്പ് (വൈസ് പ്രിൻസിപ്പാൾ), റവ. ഫാദർ പി.കെ. തോമസ്(ഡൽഹി), റവ. ഫാദർ ഏബ്രഹാം തോമസ് (കൽക്കട്ട) ശ്രീ. ജോസി ഏബ്രഹാം (ബോംബെ), ശ്രീ. ജേക്കബ് വറുഗീസ് (ഷാർജ) എന്നിവരും മദ്രാസ് ഭദ്രാസനത്തിൽ നിന്നുള്ള ഒരു പ്രതിനിധി (അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ നിർദ്ദേശിക്കുന്ന ആൾ) യും ഉൾപ്പെട്ട ഒരു കമ്മറ്റിയെ യോഗം തെരഞ്ഞെടുത്തു. അവർ സിലബസ്സ് സംബന്ധിച്ച് മെയ് 31-നകം റിപ്പോർട്ട് തയ്യാറാക്കി സമർപ്പിക്കേണ്ടതാണ്.

പാഠപുസ്തകങ്ങളിൽ 25 പാഠങ്ങൾ മാത്രം മതിയായിരിക്കും. ഒ.വി.ബി.എസ്. രീതിയിൽ അദ്ധ്യാപകർക്ക് ഹാൻഡ്ബുക്കും, വിദ്യാർത്ഥികൾക്ക് വർക്കുബുക്കും കൊടുത്തുള്ള പഠന ക്രമീകരണങ്ങളായിരിക്കണം. പ്രീ-പ്രൈമറി ക്ലാസ്സുകൾ ഉണ്ടായിരിക്കണം. തുടർച്ചയായി ക്ലാസ്സുകൾ നടത്തുവാൻ പ്രയാസമുള്ള സൺഡേസ്ക്കൂളിൽ ഒരു പാരലൽ സിലബസ്സ് ഉണ്ടാകേണ്ട ആവശ്യകതയും നിർദ്ദേശങ്ങളിൽ സിലബസ്സ് ഉണ്ടാകേണ്ട ആവശ്യകതയും നിർദ്ദേശങ്ങളിൽ ഉണ്ടായി. സണ്ടേസ്ക്കൂൾ പഠനം പ്രയാസകരമായ സ്ഥലങ്ങളിൽ കുട്ടികൾക്ക് പ്രയോജനകരമായി രീതിയിൽ കറസ്പോണ്ടൻസ് കോഴ്സ് നടത്തേണ്ടതാണെന്നും അഭിപ്രായങ്ങൾ ഉയർന്നുവന്നു. ഒരു വർഷത്തിൽ ഒരു പ്രാവശ്യമെങ്കിലും സൺഡേസ്ക്കൂൾ തലത്തിലും ഭദ്രാസന തലത്തിലും പി.റ്റി.എ. മീറ്റിംഗ് കൂടി പ്രവർത്തനങ്ങൾ വിലയിരുത്തേണ്ടതാണ്.

എല്ലാ വർഷവും മേഖലാടിസ്ഥാനത്തിൽ Question paper തയ്യാറാക്കി പരീക്ഷകൾ നടത്തേണ്ടതാണ്. പത്താം ക്ലാസ്സിലെ വിജയികൾക്ക് OSSAE കേന്ദ്രത്തിൽ നിന്നും സർട്ടിഫിക്കറ്റും കൊടുക്കണം. സഹപാഠ്യമത്സരങ്ങൾ ഡിസ്ട്രിക്ട്, ഭദ്രാസന, മേഖല അടിസ്ഥാനത്തിൽ നടത്തി സമ്മാനങ്ങൾ കൊടുക്കുകയും ചെയ്യണം. കേരളത്തിലെ പോലെ പ്രത്യേക അവാർഡുകളും ഏർപ്പെടുത്തേണ്ടതാണ്.

ബാഹ്യകേരളത്തിൽ 20 വർഷം സേവനം ചെയ്ത അദ്ധ്യാപകർക്ക് പ്രശംസാപത്രം കൊടുക്കേണ്ടതാണ്. എല്ലാ സൺഡേസ്ക്കൂളുകളും കേന്ദ്രത്തിൽ റജിസ്റ്റർ ചെയ്തു പ്രവർത്തിക്കണം.

ഒ. വി. ബി. എസ്സ് കേന്ദ്ര കമ്മിറ്റി തയ്യാറാക്കി തരുന്ന മെറ്റീരിയൽസ് ഉപയോഗിച്ച് ബാഹ്യകേരളത്തിൽ ഒ.വി.ബി. എസ്. നടത്തുന്നതിനാണ് പ്രതിനിധികൾ ആഗ്രഹം പ്രകടിപ്പിച്ചത്. എന്നാൽ ഗാനങ്ങൾ പ്രത്യേകം തയ്യാറാക്കേണ്ടതാണ്. ആയതിന് നാഗപ്പൂർ സെമിനാരി അദ്ധ്യാപകർ റവ. ഫാദർ. നൈനാൻ കെ. ജോർജിനെ ചുമതലപ്പെടുത്തുവാൻ തീരുമാനിച്ചു. ഒ.വി.ബി.എസ്. സിലബസ്സ് മാറ്റം വരുമ്പോൾ സമയപരിധി ഞായറാഴ്ച ആരംഭിച്ച് തുടർന്നു വരുന്ന ഞായറാഴ്ച സമാപിക്കത്തക്കരത്തിൽ നിശ്ചയിക്കുന്നത് നല്ലതാണ്. ഭദ്രാസന തലത്തിൽ ട്രെയിനിംഗ് ക്ലാസ്സ് നടത്തുന്നതിനും നിർദ്ദേശം വരികയുണ്ടായി.

ഈ സംരംഭത്തിന് ആതിഥേയത്വം നൽകി പ്രോത്സാഹിപ്പിച്ച നാഗപ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി സ്റ്റാഫിനോട് സൺഡേസ്ക്കൂൾ അസ്സോസിയേഷന്റെ അഭിനന്ദനങ്ങളും നന്ദിയും പ്രത്യേകമായി അറിയിക്കുന്നു.

**ഫാദർ കെ.വി. തോമസ്**
പബ്ലിക്കേഷൻ ആഫീസർ
ഒ.എസ്.എസ്.എ.ഇ.

# മൂന്നാം ചരമ വാർഷികം

## 3-5-2001



*Inserted by*

Annamma Itty (wife)
V.I. George, Ciji George (Manipal)
V.I. Thomas, Bijili Thomas (Vazhoor)
V.I. Jolly, Johnson Joseph
(Mulanthuruthy)

# വി.വി. ഇട്ടി (ഇട്ടിസാർ)

**സെന്റ് ജോർജ്ജ് ബാങ്കേഴ്സ്, വാഴൂർ**

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2001
THE MALANKARA SABHA, CATHOLICATE OFFICE, KOTTAYAM-686 038

# 176-ാം ഓർമ്മപെരുന്നാൾ
## 19-05-2001



## പുന്നത്ര മാർ ദീവന്നാസിയോസ് തൃതീയൻ
## മലങ്കര മെത്രാപ്പോലീത്ത

കോട്ടയം ചെറിയപള്ളി (1817-1825)

*Inserted by* പുന്നത്ര കുടുംബം

<u>പ്രോഗ്രാം:</u>

**പുന്നത്ര മാർ ദിവന്നാസിയോസ് തൃതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ**
**176–ാം ഓർമ്മപ്പെരുന്നാളും, പുന്നത്ര കുടുംബ സംഗമവും 13/05/2001 ഞായർ വീയപുരത്ത്**

* ഇരതോടു വീയപുരം പള്ളിയിലെ വിശുദ്ധ കുർബാനയെ തുടർന്ന് പ്രത്യേകാൽ ധൂപപ്രാർത്ഥന, (വി. കുർബാന 8.30 A.M.) * പുന്നത്ര മാർ ദിവന്നാസ്യോസ് നഗറിൽ കുടുംബസംഗമം – 11.00 A.M.
* തുടർന്ന് അനുസ്മരണ സമ്മേളനം – 2.30 P.M.

***Dr. Babu Paul I.A.S. (Ombudsman), Rev Fr. Dr. John Panikar* തുടങ്ങിയവർ സംബന്ധിക്കുന്നു.**

*കുടുംബാംഗങ്ങൾ ഏവർക്കും സ്വാഗതം*

*കൺവീനർ, പുന്നത്ര കുടുംബസംഗമം, വീയപുരം.*

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam.
Printed at Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian. Rs. 5/-